# പ്രാത്ഥനാമാസിക

വാല്യം ൩ | ഒക്ടോബർ, 1924. തുലാം, 1100. | ലക്കം ൧൦



## ഹാർദ്ദവപ്രാർത്ഥന

(തിങ്കളാഴ്ച പ്രഭാതം)

ദൈവമേ, സ്വർഗ്ഗത്തിൽ നിന്നു നോക്കണമെ. അയോഗ്യനായ ദാസന്റെ (ദാസിയുടെ) പ്രാത്ഥന കേൾക്കണമെ. എന്റെ ആവശ്യങ്ങൾ വളരെയാകുന്നു. അതു് സാധിപ്പാൻ അങ്ങേ ശക്തിയോ അതിലും വളരെയാകുന്നു. അങ്ങു സകല നന്മയുടെയും ഉത്ഭവസ്ഥാനമാകുന്നു. ദരിദ്രനും,ആവശ്യക്കാരനുമായി ഞാൻ ഇതാ അങ്ങേ അടുക്കൽ വരുന്നു. അങ്ങു് പൂണ്ണനാണല്ലൊ. എനിക്കു കോരിത്തരണമെ. ദാനങ്ങൾ കൊടുപ്പാൻ അങ്ങേയ്ക്കിഷ്ടമാണല്ലൊ. എന്നെ വ്യത്ഥനായി അയയ്ക്കരുതേ.

കത്താവെ, എന്റെ ആത്മാവിനും, ശരീരത്തിനും തന്നിട്ടുള്ള എല്ലാ കൃപകൾക്കായും അങ്ങേ ഞാൻ സ്തുതിക്കുന്നു. എനിക്കു ലഭിച്ചിട്ടുള്ള ശരീരസൌഖ്യത്തിനായും എന്റെ ഭക്ഷണത്തിനു വേണ്ടിയും ഞാൻ പാക്കുന്ന വീടിനുവേണ്ടിയും എന്റെ താല്പയ്യമുള്ള സ്നേഹിതന്മാക്കുവേണ്ടിയും അവരുടെ ദയയും സ്നേഹവും നിമിത്തമായും അങ്ങേ ഞാൻ സ്തുതിക്കുന്നു. ഈ ലോകത്തിൽ അങ്ങു തന്നിട്ടുള്ള ഓഹരിക്കായിട്ടു് തൃക്കണ്ണു് എന്നെ കാത്തുസൂക്ഷിക്കുന്നതിനായിട്ടു് അനേകം ആപത്തുകളിൽ നിന്നു് എന്നെ രക്ഷിക്കുന്നതിനായിട്ടു് ഇ

ഇതേവരെ എന്റെ ആയുസ്സിനെ പാലിച്ചതിനായിട്ട് അങ്ങേയ്ക്കു ഞാൻ സ്തോത്രം ചെയ്യുന്നു.

കർത്താവെ, അങ്ങു തന്നിട്ടുള്ള ആത്മിയ ദാനങ്ങൾക്കുവേണ്ടിയും എല്ലാററിലും മേലായി ഞാൻ സ്തുതിക്കുന്നു. എന്റെ ആത്മാവിനോട് അങ്ങേയ്ക്കുള്ള സ്നേഹം എത്ര വലിയതാകുന്നു. എനിക്കുവേണ്ടി മരിപ്പാൻ ഒരു രക്ഷകനെ അയച്ചു തന്നതിനാൽ അങ്ങേയ്ക്കു സ്തുതി. നഷ്ടപ്പെട്ടു പോയവൻ രക്ഷ പ്രാപിക്കുന്നതിനുള്ള വഴിയും അങ്ങു കാണിച്ചുതന്നുവല്ലൊ. അങ്ങേയ്ക്കു സ്തോത്രം. യേശുവേ! രക്ഷിക്കണമെ. യേശുവെ! എന്റെ ആത്മാവിൽ തിരുരക്തം തളിക്കണമെ. കരുണയോടു കൂടി തൃക്കൈ എന്റെ അടുക്കലേക്കു നീട്ടണമേ. പാപിയെ കൈക്കൊള്ളുന്നവനേ എന്നെ കൈക്കൊള്ളണമേ. നീ കൈക്കൊണ്ടിരിക്കുന്നു എന്നറിയുന്നതിലുള്ള സന്തോഷം എനിക്കു നൽകണമെ. അങ്ങേ അടുക്കൽ നിന്നു മോചനം പ്രാപിക്കുന്നതിലുള്ള സന്തോഷം എനിക്കു തരണമേ. ദയാലുവായ കർത്താവേ! എന്നോടു "നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു" എന്നു അരുളി ചെയ്യണമെ. കർത്താവേ! എന്നേക്കും എന്നെ അങ്ങേയ്ക്കുള്ളവനാക്കണമെ. എന്നെ നിന്റെ സത്യദാസനാക്കിക്കൊള്ളണമെ. നിന്റെ വിശ്വസ്ത ഭൃത്യനാക്കണമെ. നിന്നെ സ്നേഹിക്കുന്ന ശിഷ്യനായി എന്നെ ആക്കിക്കൊള്ളണമെ.

കർത്താവെ, ഇതേവരെ ഞാൻ അങ്ങയോട് അടുത്തതിൽ അധികം അടുത്തു ഇന്ന് ജീവിപ്പാൻ എന്നെ ശക്തിപ്പെടുത്തേണമെ. അങ്ങേ സ്നേഹത്തെ വൎദ്ധിപ്പിക്കണമെ. അങ്ങേക്കൊണ്ടു എന്നെ നിറയ്ക്കണമെ. പാപമുള്ള എന്റെ ഹൃദയത്തെ നിങ്കലേക്ക് ആകർഷിക്കണമെ.

കർത്താവേ, എത്രത്തോളം തിന്മയുണ്ടെന്ന് എനിക്കു തന്നെ ബോദ്ധ്യപ്പെടുത്തിതരണമേ. എന്നെ എനിക്കു കാണിച്ചുതരണമേ. എന്റെ തിന്മ എത്രയും നിന്ദ്യമാണെന്ന് എനിക്കു ബോദ്ധ്യപ്പെടുത്തിതരണമെ. ഞാൻ പൊടിയിലും, ചാരത്തിലും അനുതപിപ്പാൻ എന്നെ ആകർഷിക്കണമെ. വിശുദ്ധിയ്ക്കായി അങ്ങ് എന്നെ വിളിച്ചിരിക്കുന്നുവല്ലൊ. അങ്ങേ ആത്മാവിനാൽ എന്നെ ശുദ്ധീകരിക്കണമെ. ഈ ആയുസ്സിൽ എന്നെ നടത്തണമെ. എന്നിലുള്ള പാപശീലത്തെ പ്രത്യേകമായി (ഇന്നാ) പാപശീലത്തെ നശിപ്പിക്കണ

മെ. എന്റെ ഹൃദയത്തിൽ ഒളിച്ചു കിടക്കുന്ന പാപംഏതോ അതിനെ ജയിപ്പാൻ എനിക്കു കൃപതരണമെ.

ഇന്നത്തെ ദിവസം അനുഗ്രഹിക്കപ്പെട്ട ദിവസമായി എനിക്ക് ഇരിക്കണമെ. ഇന്നലെ അങ്ങേ ആലയത്തിൽ വച്ചു ഞാൻ പഠിച്ചു പാഠങ്ങൾ ഇന്നു ഞാൻ മറക്കരുതേ. കൃപാലുവായ അങ്ങ് എന്നിൽ ആരംഭിച്ചിട്ടുള്ള വേല തുടൎന്നുകൊണ്ടു പോകണമേ. എന്റെ ഭാവിജീവിതം നിന്റെ മഹത്വത്തിന് ഉതകുന്നതാക്കിത്തീക്കണമേ. മററുള്ളവൎക്ക് ഞാൻ അനുഗ്രഹഹേതുവായി തീരണമെ. കൎത്താവേ ദീൎഘകാലമായി കായ്ക്കാത്ത വൃക്ഷത്തോട്ട അങ്ങ് മനുഷ്യനെ ഉപമിച്ചുവല്ലൊ. ഞാൻ അപ്രകാരമാകാതിരിപ്പാൻ അങ്ങ് എന്നിൽ സൽഫലങ്ങളെ പുറപ്പെടുവിച്ചു കൊള്ളണമെ. ഞാൻ എന്തു ചെയ്യണമെന്നു അങ്ങ് തന്നെ എനിക്കു കാണിച്ചുതരണമേ. അതിനു വേണ്ട കൃപയും എനിക്കു തരണമേ.

കൎത്താവേ! ആത്മിയത്തിൽ എന്നെ ശുശ്രൂഷിക്കുന്ന പട്ടക്കാരനെ അനുഗ്രഹിക്കണമെ. അദ്ദേഹത്തിന്റെ ചുമതലയിൽ ഭരമേല്പിച്ചിട്ടുള്ള എല്ലാവരെയും അങ്ങ് അനുഗ്രഹിക്കണമേ. ജീവന്റെ വിത്തിനെ വിതപ്പാൻ അദ്ദേഹത്തെ സഹായിക്കണമേ. അനേകം ഹൃദയങ്ങളിൽ ആ വിത്തു മുളച്ചു വളൎന്നു ഫലം കൊടുപ്പാൻ അങ്ങ് സംഗതിയാക്കണമേ. കൊയ്ത്തു വളരെയുണ്ട്. അങ്ങേ രാജ്യത്തിലേക്കു ചേൎക്കപ്പെടുവാൻ ആത്മാക്കൾ ലക്ഷോപലക്ഷങ്ങളായിട്ടുണ്ട്. അവരെ എല്ലാം നിന്റെ രാജ്യത്തിൽ കൂട്ടിച്ചേൎപ്പാൻ ആത്മനിറവുള്ള വേലക്കാരെ ധാരാളമായി നീ അയയ്ക്കണമേ.

കൎത്താവേ, ദൂരദേശങ്ങളിലും ഇതരജാതികളിലും അങ്ങേ വേല നടത്തുന്ന എല്ലാവരെയും അനുഗ്രഹിക്കണമെ. അവരുടെ ഭാരമേറിയ വേലകളിൽ അവൎക്കു സഹായമായിരിക്കണമേ. അവരുടെ ഞെരുക്കത്തെയും ബുദ്ധിമുട്ടുകളെയും അങ്ങ് പരിഹരിക്കണമേ. അവരുടെ ആത്മാക്കളെ പുഷ്ടിപ്പെടുത്തണമേ. അവരുടെ തളൎച്ചയെ നീക്കിക്കളയണമേ. അങ്ങേക്കുറിച്ചുള്ള സ്നേഹം കൊണ്ടുമാത്രം അങ്ങേ വയലിൽ വേലചെയ്യാൻ അനേകരെ എഴുന്നേല്പിക്കണമെ. അങ്ങെ മഹത്വപ്പെടുത്തുന്നതൊഴിച്ചു യാതൊരുദ്ദേശവും ആഗ്രഹവും ഇല്ലാത്തവരെ അങ്ങേ വേലയ്ക്കായി തരണമെ. കരുണയുള്ള കൎത്താവേ ഞങ്ങളെ തിരുവിഷ്ടംപോലെ ഉപയോഗിച്ചു

കൊള്ളുക. ഞങ്ങൾ നിന്നെ സേവിപ്പാൻ അനുഗ്രഹിക്കുക. എന്നേക്കും നിനക്കും പിതാവിനും വി: റൂഹായിക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേററും ആമ്മീൻ

# പട്ടക്കാരുടെ ആവശ്യകത.

(ഒരു ലേഖകൻ)

ഇക്കാലത്തു് പട്ടത്വത്തിന് ആളുകളെ തെരഞ്ഞെടുക്കുന്ന സമ്പ്രദായം ദൈവികമല്ല. മററു കാൎയ്യങ്ങൾക്കു കൊള്ളാത്തവരായ കുട്ടികളെ പലപ്പോഴും പട്ടത്വത്തിനു നിശ്ചയിക്കാറുണ്ടു്. മാതാപിതാക്കന്മാരുടെ ദ്രവ്യാഗ്രഹം മുതലായ ലൗകികമായ ഇച്ഛകൾ സാധിക്കുന്നതിനു മാൎഗ്ഗമായും, മൂന്നും നാലും മക്കൾ ഉണ്ടെങ്കിൽ ഓരോരുത്തൎക്കും ഓരോ തൊഴിലുകൾ തെരഞ്ഞെടുക്കുന്ന കൂട്ടത്തിൽ ഒന്നു പട്ടത്വം ആയിരിക്കട്ടെ എന്നു കരുതിയും, കുട്ടികളെ പട്ടത്വത്തിനു നിശ്ചയിക്കാറുണ്ടു്. ഇടവകക്കാരായ ആളുകൾ ഒരുവന്റെ മുഖത്തു നോക്കിക്കൊണ്ടു അവരവരുടെ അഭിപ്രായം തുറന്നു പറയത്തക്കവണ്ണം മനസ്സാക്ഷിയൊ സത്യസന്ധതയൊ ഇല്ലാത്തവരാകയാൽ അങ്ങിനെയുള്ളവരുടെ സമ്മതപത്രവും യോഗക്കുറിയും കിട്ടുന്നതിനും പ്രയാസമില്ല. യോഗക്കുറിയും കൊണ്ടു മേല്പട്ടക്കാരുടെ അടുക്കൽ ചെല്ലുമ്പോൾ അവർ വിഷമിക്കയും കേവലം കൊള്ളരുതാത്ത കുട്ടികൾക്കു പോലും പട്ടം കൊടുത്തു പോകയും ചെയ്യുന്നു. ഈ വിധത്തിൽ പട്ടം ഏററിട്ടുള്ള പലർ ഇന്നു സുറിയാനി സമുദായത്തിലുണ്ടു്. സുറിയാനി സഭയുടെ അധഃപതനത്തിനുള്ള പ്രധാന കാരണങ്ങളിൽ ഒന്നു് ഇപ്രകാരമുള്ള പട്ടക്കാരുടെ സാന്നിദ്ധ്യമാണു്.

“യവ്വനായുടെ പുത്രനായ ശീമോനെ” ഇവരേക്കാൾ അധികം എന്നെ സ്നേഹിക്കുന്നുവോ” എന്നു കൎത്താവു വി: പത്രോസിനോടു ചോദിച്ചു. ഉവ്വ് എന്നു മറുപടി പറഞ്ഞപ്പോൾ കൎത്താവു ശീമോനോടു “നീ എന്റെ ആണാടുകളെ മേയിക്കുക. നീ എന്റെ പെണ്ണാടുകളെ മേയിക്കുക. നീ എന്റെ കുഞ്ഞാടുകളെ മേയിക്കുക.” എന്നു മൂന്നു പ്രാവശ്യം കല്പിച്ചു. പട്ടത്വം എന്താണെന്നും അതിന്റെ ചുമതല എന്താണെന്നും യാതൊരുബോധവുമില്ലാ

വിളിയുണ്ടെന്ന ഉറപ്പപറയാം. "കൊയ്ത്തു വളരെ ഉണ്ടു് സത്യം. വേലക്കാർ ചുരുക്കംതാനും. അതുകൊണ്ടു കൊയ്ത്തിലേക്കു വേലക്കാരെ അയയ്ക്കുന്നതിന കൊയ്ത്തിൻെറ യജമാനനോടു പ്രാത്ഥിപ്പീൻ." ഇന്നു് ഇൻഡ്യയിൽ ക്രിസ്ത്യാനികളുടേയും ജാതികളുടേയും ഇടയിൽ സുവിശേഷവേല ചെയ്യാൻ ദൈവഭക്തിയുള്ള അനേകം പട്ടക്കാരെ ആവശ്യമുണ്ടു്.

---

# പ്രാർത്ഥനയും ആത്മീയാഭിവൃദ്ധിയും

കത്താവിൻെറ ക്ഷണമനുസരിച്ചു വിശുദ്ധ യോഹന്നാനും അന്ത്രയോസുംകൂടെ പോയി കത്താവു താമസിച്ചിരുന്ന സ്ഥലം കാണുകയും അന്നു് അവിടെ താമസിക്കയും ചെയ്ത സമയം പഴയനിയമം പൂത്തിയായി എന്നു പറയാവുന്നതാണു്. വാഗ്ദാനലബ്ധിക്കായി നോക്കിപാത്തിരുന്ന പൂർവ്വിക പരിശുദ്ധപിതാക്കന്മാരുടെ ആഗ്രഹം, "ഞങ്ങൾ മശിഹായെക്കണ്ടു" ദീർഘദശനത്തിലും, മോശെകന്യായപ്രമാണത്തിലും ആരെക്കുറിച്ചു പറഞ്ഞിരിക്കുന്നുവൊ, ആ നസ്രേത്തിൽനിന്നുള്ള യേശുവിനെ ഞങ്ങൾ കണ്ടെത്തിയിരിക്കുന്നു" എന്നു് അന്ത്രയോസും പീലിപ്പോസും പറയുമ്പോൾ നിവൃത്തിയായയതായി വിചാരിക്കാം. ഈ ശിഷ്യന്മാർ പരിപൂണ്ണവും സംതൃപ്തിജനകവുമായ ഏതൊ ഒന്ന കണ്ടെത്തുകതന്നെചെയ്തു. ഏശായ നോക്കിപ്പാത്തിരുന്നതും, ഹബക്കുക്കിനു് സംശയനിവൃത്തി നൽകിയതും, യറമിയായെ അടിമക്കാലത്തു തളൎന്നുപോകാതെ കാത്തുകൊണ്ടതും, സ്വർഗ്ഗരാജ്യം സമീപമായിരിക്കുന്നുയെന്നുള്ള യോഹന്നാൻ മാംദാനായുടെ പ്രസംഗം അന്ത്രയോസിൻെറയും യോഹന്നാൻെറയും ഹൃദയങ്ങളിലും മങ്ങിക്കിടന്നിരുന്നതായ ആ വിശ്വാസത്തെ പുനർജ്ജീവിപ്പിച്ചതും ആയ ഇവയെല്ലാം ഇപ്പോൾ ഫലപ്രാപ്തി അടയുകയും പൂണ്ണതയിൽ എത്തുകയും ചെയ്തിരിക്കുന്നു. നഥാനിയേലിനോടുകൂടെ ഈ ശിഷ്യന്മാരും "നീ ദൈവത്തിൻെറ പുത്രനും ഇസ്രായേലിൻെറ രാജാവു"മാകുന്നുയെന്നു ആശ്വസിക്കുന്നു. വിശുദ്ധ യോഹന്നാൻെറ സുവിശേഷത്തിൽ ഈ സംഗതികൾ രേഖപ്പെടുത്തിയിരിക്കുന്നിടത്തുതന്നെ "നിങ്ങൾ ഇതിനെക്കാൾ മഹത്തായ സംഗതികളെക്കാണും" എന്നുംകൂടെ രേഖപ്പെടുത്തിയിരിക്കു

ന്നു. നമുക്കു ലഭിച്ചിരിക്കുന്നാവയെക്കാൾ മഹത്തായ കാര്യങ്ങൾ ലഭിക്കുന്നതിന് ആഗ്രഹിക്കുവാൻ തത്വത്തിലും അനുഭവത്തിലും ക്രിസ്തുമതം സദാ നമ്മെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. വിശുദ്ധ മാമോദീസായാൽ പുത്രസ്വീകാരം ലഭിച്ചതുകൊണ്ടു നാം ദൈവമക്കളായിത്തീൎന്നു. നാം ദൈവമക്കളായിതീൎന്നതുകൊണ്ടു ദൈവവുമായുള്ള സംസൎഗ്ഗത്തിനും കൂടുതൽ സംയോജിപ്പിനും ഉത്തരോത്തരം ഉത്സാഹിപ്പാൻ നമുക്കു സാധിക്കുന്നു.

നമ്മുടെ ജീവിതഗതിയിൽ നാം ഒരു സ്ഥാനത്ത് എത്തീട്ടുണ്ടെന്നും അതേസമയം തന്നെ നമുക്ക് എത്തേണ്ടതായ സ്ഥാനത്തുനിന്നു വളരെ അകലെ മാത്രമേ ചെന്ന് എത്തിട്ടുള്ളുയെന്നുമുള്ള വിചാരം നമുക്കുണ്ടാകുന്നു. ലോകത്തിനു ഗ്രഹിപ്പാൻ പാടില്ലാത്തതും എന്നാൽ ഒരു യഥാൎത്ഥക്രിസ്ത്യാനിക്ക് അനുഭവഗോചരവുമായ ആ പരമാനന്ദം, യേശുമശിഹാവഴിയായി ദൈവസന്നിധിയിൽ എത്തുന്നതിനുള്ള പ്രാപ്തി അവനു ലഭിച്ചിട്ടുണ്ടെന്നുള്ള ബോധംകൊണ്ടുമാത്രം ലഭ്യമാകുന്നതാണ്. അതേസമയംതന്നെ ലോകത്തെ പരിഭ്രമിപ്പിക്കുന്നതും ക്രിസ്ത്യാനിയുടെ പരമാനന്ദത്തിനു ഭംഗം വരുത്തുന്നതുമായ വേറൊരു സംഗതി, അവൻ പാപിയാണെന്നുള്ള ബോധവും തദനുസരണമായ അനുതാപജീവിതത്തിന്റെ ആവശ്യവുമാണ്.

ധ്യാനത്തിൽ അല്ലെങ്കിൽ രഹസ്യപ്രാൎത്ഥനയിൽ മേൽപറഞ്ഞ രണ്ടു സംഗതികളും നമുക്കനുഭവത്തിൽ വരുന്നു. ഈ ലേഖനത്തിൽ ഈ തരത്തിലുള്ള പ്രാൎത്ഥന പരിചയത്തിൽ വരുത്തുന്നതിനുള്ള ഒരു ലഘുമാൎഗ്ഗം ചൂണ്ടിക്കാണിക്കാമെന്നു വിചാരിക്കുന്നു.

ഒരുക്കം

ധ്യാനം, ആത്മീയവ്യായാമവും, ദൈവവും നാമുമായുള്ള നില ഏതുതരത്തിലെന്നു മനസ്സിലാക്കുന്നതിനുള്ള മാൎഗ്ഗവും, പുണ്യപൂൎണ്ണതയിലേക്കു നടത്തുന്ന മാൎഗ്ഗദൎശിയും, ആണെങ്കിൽ, അതിൽ സ്വല്പമായ വിജയമെങ്കിലുമുണ്ടാകണമെന്നിരുന്നാൽ കഠിനപ്രയത്നമാവശ്യമാണെന്നുള്ളതു നിസ്തൎക്കമാണ്. അതിലുള്ള വിജയലബ്ധി നമ്മുടെ ഉദ്ദേശ്യശുദ്ധിയെ ആശ്രയിച്ചിരിക്കുന്നു. അതിരാവിലെയാണു ധ്യാനത്തിനുള്ളഉത്തമസമയം. ധ്യാനത്തിനിടയ്ക്കു ഉപദ്രവമൊന്നുമുണ്ടാകാൻ ഇടയില്ലാത്ത സ്ഥലത്തായിരിക്കണം ധ്യാനം നടത്തുന്നതു്. വിഷയം മുമ്പുകൂട്ടിത്തന്നെ തിരഞ്ഞെടുത്തിരിക്കണം. ന

മുക്കാവശ്യമുള്ളതെല്ലാം തരുന്നതിന്ന സദാ സന്നദ്ധനും നമ്മെ അത്യധികംസ്നേഹിക്കുന്നവനുമായ ഒരാളെ കാണുന്നതിനായിട്ടായിരിക്കണം നാം ഒരുങ്ങിവരുന്നതു്.

സുവിശേഷങ്ങൾ, സങ്കീൎത്തനം, ഏശായയുടെപുസ്തകം, വേദപുസ്തകത്തിൽ വേറെ ഏതെങ്കിലും പുസ്തകം, മ്ശിഹാനുകരണം, ധ്യാനത്തിനുപയോഗിപ്പാൻ വിധിക്കപ്പെട്ടിട്ടുള്ള വേറെ ഏതെങ്കിലും പുസ്തകം ഇവയിൽ ഏതിലെങ്കിലും നിന്നു് ഒരു ഭാഗം തിരഞ്ഞെടുക്കുക. ഭക്തിപുരസ്സരം സംഗതി മനസ്സിലാക്കുവാനായി ആ ഭാഗം വായിക്കണം. ആ ഭാഗം വായിച്ചു കഴിയുമ്പോൾ, പിതാവായ ദൈവത്തെക്കുറിച്ചോ, യേശുമശിഹായെക്കുറിച്ചോ, പരിശുദ്ധന്മാരെആരെയെങ്കിലുംകുറിച്ചോ ഉള്ള ഏതെങ്കിലും ഒരു സത്യം നന്നാ ചുരുങ്ങിയവാക്കുകളിൽ നമ്മുടെ മനസ്സിൽ സംഗ്രഹിക്കണം. ഈ സത്യമായിരിക്കണം നമ്മുടെ ധ്യാനവിഷയം.

സമയമാകുമ്പോൾ മുട്ടുകുത്തി, ദൈവത്തിന്റെ മഹിമയേയും നമ്മുടെ അയോഗ്യതയേയും സ്പഷ്ടീകരിക്കുന്നതും നമ്മുടെ ആവശ്യങ്ങളെകുറിക്കുന്നതുമായ, ചെറു പ്രാൎത്ഥനകൾ കഴിക്കണം.

ദൈവാരാധന.

ഇവിടെ നാം ധ്യാനത്തിന്റെ പ്രാരംഭഘട്ടത്തിൽ എത്തിയിരിക്കയാണു. നമ്മുടെ ആത്മകണ്ണുകളെ സ്വയത്തിൽ നിന്നു തിരിച്ചിട്ടു ദൈവത്തേയും ദൈവ മഹിമയേയും കാണുന്നതിന്ന ശ്രമിക്കണം. ധ്യാനവിഷയമായി തിരഞ്ഞെടുത്തിരിക്കുന്ന ആ സത്യം ഇപ്പോൾ പ്രത്യേകം നമ്മുടെ മനസ്സിലുണ്ടായിരിക്കണം. യേശുമശിഹായുടെ ജനനമാണു നമ്മുടെ ധ്യാനവിഷയമെങ്കിൽ അവന്റെ വിനയമാണു നമ്മുടെ ശ്രദ്ധക്കു പ്രത്യേക വിഷയമാകേണ്ടതു. മനുഷ്യ ബലഹീനതകൾക്കെല്ലാം തന്നെത്താൻ വശംവദനായി നിസ്സഹായനായി കാലിത്തൊഴുത്തിൽ കിടക്കുന്ന ആ ശിശുവിനെ നമ്മുടെ മനോദൎപ്പണത്തിൽ നാം കാണണം. അവന്റെ പരിശുദ്ധന്മാരും, ദൂതഗണങ്ങളും സമൎപ്പിക്കുന്നതുപോലെയുള്ള സ്തുതിയും, മഹത്വവും, ആരാധനയും കൃതജ്ഞതയും അവിടെ നാമും അൎപ്പിക്കണം.

പരിശുദ്ധന്മാരും ദൂതഗണങ്ങളും അൎപ്പിക്കുന്നതുപോലെയുള്ള സ്തുതിയോ ആരാധനയോ കഴിക്കുന്നതിന്ന നമുക്കു പ്രാപ്തിയില്ലെ, ന്നും സ്വല്പനേരമെങ്കിലും അവന്റെ മഹിമാ പ്രവാഹത്തിൽ ലയി

ച്ചിരിക്കുന്നതിനു സമ്മതിക്കാതെ നമ്മുടെ മനസ്സ് അന്യകാര്യങ്ങളിലേക്ക് ഓടിപ്പോകുന്നു എന്നും ഇതിനു തടസ്സമായി പറയാവുന്നതാണ്. അതുകൊണ്ടു തന്നെയാണ് ധ്യാനപരിശീലനം അത്യാവശ്യമായി വരുന്നതു. ദൈവവുമായുള്ള നമ്മുടെ താല്ക്കാലിക ബന്ധം ഉറപ്പിക്കുന്നതിനുള്ള ഏറ്റം പ്രധാനമായ മാർഗ്ഗം, ദൈവത്തെ സ്തുതിക്കുന്നതിനു, പരീക്ഷകളും, പ്രയാസങ്ങളും, അന്യ വിചാരങ്ങളിലേക്കുള്ള മനസ്സിന്റെ ഗതിയും വകവയ്ക്കാതെ, നമ്മുടെ സർവശക്തികളും ദൈവത്തെ ആരാധിക്കുന്നതിനായി വിനിയോഗിക്കുക മാത്രമാണ്. അതിനാൽ ധ്യാനത്തിനുള്ള സമയത്തിൽ മൂന്നിൽ ഒരു ഭാഗമെങ്കിലും, നമ്മുടെ അയോഗ്യതകളെയോ, വിചാരപതർച്ചയേയോ വകവയ്ക്കാതെ "നാം പൂഴിയെന്നു അവൻ ഓർക്കുന്നു" എന്നുള്ള വിശ്വാസത്തോടുകൂടി ഇപ്രകാരമുള്ള ആരാധനയ്ക്കായി ചെലവു ചെയ്യണം.

ആത്മസംസ്കരണം.

നമ്മുടെ ധ്യാനസമയത്തിന്റെ രണ്ടാംഭാഗം ദൈവമഹിമയെ കണ്ടാനന്ദിക്കുന്നതുകൊണ്ടു ലഭ്യമാകുന്ന പാഠങ്ങളെ ഹൃദിസ്ഥമാക്കുന്നതിനു വിനിയോഗിക്കണം. മഹിമാസംപൂർണ്ണനും, സൌന്ദര്യമൂർത്തിയുമായ ദൈവത്തെ കാണുമ്പോൾ അവനിൽ കണ്ടിട്ടുള്ളതായ ഗുണങ്ങളെ നമ്മിൽ പുഷ്ടിപ്പെടുത്തുന്നതിനുള്ള ആഗ്രഹമുണ്ടാകണം. ദൈവപുത്രന്റെ വിനയാതിരേകത്തെ കണ്ടിട്ടു നാമും എന്തിലാണു വിനയപ്പെടേണ്ടതു് എന്നു് ആലോചിക്കയും നമ്മുടെ വിചാരത്തിലും പ്രവൃത്തിയിലും അഹംഭാവം എപ്പോഴെല്ലാം അന്തർല്ലീനമായിരുന്നു എന്നു പരിശോധിക്കയും വേണം. നമ്മുടെ അഹംഭാവത്തെ നശിപ്പിക്കയും നമ്മെ വിനയം പഠിപ്പിക്കയും ചെയ്യുന്നതിനായി ദൈവം നൽകിയിട്ടുള്ള അവസരങ്ങളെ കൃതജ്ഞതാപുരസ്സരം സ്വീകരിക്കയും ചെയ്യാതിരുന്നിട്ടുണ്ടെന്നു് ഓർക്കണം.

ദൈവമഹിമയെകണ്ടാനന്ദിക്കയും കൃത്രിമമായി ഉണ്ടാക്കിയിട്ടുള്ള സൌഭാഗ്യത്തിൽ ജീവിക്കുന്നതിനു സൌധം പണിയുകയും മാത്രമല്ലാ നാം ചെയ്യേണ്ടതു്. വിശുദ്ധ യോഹന്നാൻ ശിഷ്യപ്പെട്ട അന്നുതന്നെയും വിശുദ്ധപത്രോസു മറുരൂപമലയിൽ വച്ചും അപ്രകാരം ചെയ്യുന്നതിനാഗ്രഹിച്ചു. മന്നമെ നമുക്ക് (Vision) ആദർശബോധം ലഭിക്കണം. അതു നമ്മുടെജീവിതത്തിനു് ഉദ്ദേശ്യവും ജീവിതം നയിക്കുന്നതിനുള്ള ശക്തിയും തരുന്നു. അതിനു പിന്നാലെ ന

"ഒരിക്കലും ആകയില്ല" എന്നു കുട്ടി മറുപടിപറഞ്ഞു. "അതു് എന്തുകൊണ്ടാണു്, മററുള്ള ഭവനങ്ങളേക്കാൾ ഇതു് നിൻെറ വീടാകുന്നതിനു് എന്തു് കൂടുതൽ കാരണമാണുള്ളതു്" എന്നു് അദ്ദേഹം ചോദിച്ചു. "എന്താണെന്നോ;എൻെറ അമ്മ ഇവിടെ ഉള്ളതുകൊണ്ടുതന്നെ" എന്നു കുട്ടിപറഞ്ഞു.

ഹാ, എത്ര ബുദ്ധിപൂർവ്വമായ ഉത്തരം! ആരാലും ഖണ്ഡിക്കാൻ പാടില്ലാത്തതായ കാരണം! അതെ ഒരു ഭവനം ഭവനമാകുന്നതു് അതിലെ മാതാവു് നിമിത്തം തന്നെയാണു്.

ഓരോ മാതാവും ചെയ്യേണ്ടതായിട്ടുള്ള ഒരു വലിയ സംഗതി കുഞ്ഞുങ്ങളുടെ ഹൃദയങ്ങളെ സ്നേഹപൂർവ്വം തങ്ങളിലേക്കു് ആകർഷിച്ചിട്ടു് അവരെഅനുസരണമുള്ളവരാക്കിത്തീക്കയെന്നുള്ളതാണു്. ശരിയേതെന്നു മാതാവിനു് അറിയാമെന്നുള്ളവിശ്വാസം കുഞ്ഞുങ്ങളിൽ സ്ഥിരമാക്കുവാൻ ശ്രമിക്കണം. ഇതു കുഞ്ഞുങ്ങളിൽ സ്ഥിരമായാൽ മാത്രമെ അവർ പരിപൂർണ്ണ അനുസരണമുള്ളവരായിത്തീരുകയുള്ളു.

തങ്ങൾ ആവശ്യപ്പെടുന്നതെല്ലാം കിട്ടുകയില്ലെന്നുള്ള സംഗതിയും കുഞ്ഞുങ്ങൾ ധരിച്ചിരിക്കണം. മാതാക്കൾകുഞ്ഞുങ്ങളെതീരെ ചെറുപ്പത്തിൽത്തന്നെ ഇങ്ങനെയുള്ള സംഗതികളിൽ പരിശീലിപ്പിക്കണം. തക്കസമയത്തു തന്നെ മാതാവു് ഇതിൽ ശ്രദ്ധവച്ചു മൂത്തകുട്ടിയെ ശരിയായി വളത്തുമെന്നു വരികിൽ പിന്നെയുള്ളവരെല്ലാം അശേഷവും പ്രയാസം കൂടാതെ ഈ രീതിയിൽ വളന്നു കൊള്ളും. ഇളയ കുട്ടികൾ മൂത്ത കുട്ടികളെക്കണ്ടു പഠിക്കയാണുപതിവു്.

കുഞ്ഞുങ്ങൾ ചോദിക്കുന്നതെല്ലാം കൊടുക്കുന്നതു കൊണ്ടു് ഭാവിയിൽ അവക്കു ദോഷങ്ങളുണ്ടാകുന്നു. ഇങ്ങനെ കൊടുക്കുന്ന മാതാക്കളെ പുത്രവാത്സല്യമുള്ളവർ എന്നല്ല, ക്രൂരകൾ എന്നത്രെ വിളിക്കേണ്ടതു്. ഇതു നിമിത്തം കുഞ്ഞുങ്ങൾ ഭാവിയിൽ നിർഭാഗ്യവാന്മാരായിത്തീരുന്നതിനും പുറമെ അവരുടെ ആത്മീയ വളർച്ചയ്ക്കും തടസ്സം നേരിടുന്നു. ആലോചിച്ചു നോക്കുമ്പോൾ നമുക്കു് ഇതിൻെറ കാരണവും മനസ്സിലാകും. ആത്മികമായി നോക്കുമ്പോൾ നാം ദൈവേഷ്ടം ചെയ്യുകയും നമ്മുടെ ഇഷ്ടം ചെയ്യാതിരിക്കയും ആണല്ലോ ചെയ്യേണ്ടതു്. നമ്മുടെ എന്നേക്കുമുള്ള സകല സൌഭാഗ്യങ്ങൾക്കും പ്രതികൂലമായി നില്ക്കുന്ന ഒരൊററ സംഗതി നമ്മുടെ സ്വന്ത ഇഷ്ടം പ്രയോഗിക്കുവാൻ പാടില്ലാത്തയിടത്തുനാം അതു പ്രയോഗിക്കുന്നു എന്നുള്ളതാണു്.

കുഞ്ഞുങ്ങളുടെ പരിശീലനം എന്നുള്ളതു് ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത ഒരു ജോലിയായിട്ടു് മാത്രം വിചാരിച്ചു് പ്രവർത്തിക്കുമ്പോൾ അതിൽ നിന്നു നമുക്ക് ലഭിക്കാവുന്ന എല്ലാ സന്തോഷങ്ങളും ലഭിക്കുന്നതല്ല. എന്നാൽ കുഞ്ഞുങ്ങളെ നമ്മുടെ കയ്യിൽ ദൈവം ഏല്പിച്ചിരിക്കുന്നു എന്നുള്ളബോധത്തോടുകൂടി അവരുടെ പരിശീലനത്തിൽ ശ്രദ്ധിക്കുന്നപക്ഷം കുഞ്ഞുങ്ങൾ നമ്മുടെ അടുക്കൽ ഉണ്ടായിരിക്കുമ്പോൾ എന്നുമാത്രമല്ല അവർ അകന്നിരിക്കുമ്പോഴും, ഉറങ്ങുമ്പൊഴും എല്ലാം അവരെക്കുറിച്ചുള്ള സ്മരണ നമ്മുടെ ഹൃദയാന്തർഭാഗത്തു് ഉണ്ടായിരിക്കുന്നതാണു്. അതു് നമുക്കു സന്തോഷം തരികയും നമ്മുടെ ദിവസേനയുള്ള കൃത്യ നിർവ്വഹണത്തിന്നു നമ്മേ പ്രോത്സാഹിപ്പിക്കയും ചെയ്യും. ചിലപ്പോൾ നമ്മുടെ കുഞ്ഞുങ്ങളെ നാം പഠിപ്പിച്ചിട്ടുള്ളതിൽ കൂടുതലായി അവരിൽ നിന്നു നാം പഠിക്കുന്നതിനു കൂടി ഇടയാകും.

ഒരു മാതൃകാ മാതാവായിത്തീരുക എന്നുള്ളതു് ദൈവാശ്രയത്തോടുകൂടി നന്നായി ശ്രമിച്ചാൽ എല്ലാ സ്ത്രീകൾക്കും സാധിക്കാവുന്നതാണു്. ഏററവും സമർത്ഥയായ മാതാവിനുപോലും കുറെനാളത്തേ കഠിന പ്രയത്നവും ശരിയായ വഴിയിൽക്കൂടെ അവളെ നടത്തുന്നതിനുള്ള പ്രത്യേക പ്രാർത്ഥനയും കുർബാനാനുഭവവും കൂടാതെ അവസാനനാളിൽ "ഇതാ, ഞാനും നീ എനിക്കു തന്നിട്ടുള്ള കുഞ്ഞുങ്ങളും" എന്നു് ദൈവമുമ്പാകെ പറയുവാൻ സാധിക്കുന്നതല്ലാ. എല്ലാസംഗതികളും പ്രാർത്ഥന മൂലം ദൈവമുൻപാകെ കൊണ്ടുചെല്ലുകയും കുറെ സമയം ദൈവവുമായുള്ള സംഭാഷണത്തിൽ ചെലവിടുകയും ചെയ്യുന്നതു് മൂലം പ്രയാസമുള്ള സംഗതികൾ നിഷ്പ്രയാസങ്ങളായിത്തീരുന്നതാണു്.

കുഞ്ഞുങ്ങൾ മാതാവിനെ പരിപൂർണ്ണമായി വിശ്വസിക്കണം കുഞ്ഞുങ്ങൾ അവിശ്വസിക്കാൻ ഒരിക്കലും ഇടകൊടുക്കരുതു്. "ഫാദർ ക്രിസ്തുമസ്സ്" എന്നൊരാൾ ഉണ്ടെന്നു് വിശ്വസിച്ചിരുന്ന ഒരു പെൺകുട്ടി, അങ്ങനെ ഒരാൾ ഇല്ലെന്നു് മനസ്സിലാക്കിയപ്പോൾ കുറേനേരം വിചാരമഗ്നയായി ഇരുന്നശേഷം, കണ്ണിൽക്കൂടി ധാരയായി കണ്ണുനീർ ഒഴുക്കിക്കൊണ്ടു് "അമ്മേ, അമ്മ എന്നോടു യേശുക്രിസ്തുവിനെപ്പററി ഒരു കള്ളവും പറഞ്ഞിട്ടില്ലല്ലോ, ഉണ്ടോ അമ്മേ" എന്നു ചോദിച്ചു. കുഞ്ഞുങ്ങളുടെ പ്രയാസങ്ങളെ അവഗണിക്കയോ, കളിയാക്കയോ ചെയ്യുന്നതു് വലിയ തെററാണു്. ഒരിക്കൽ എങ്കിലും കുഞ്ഞുങ്ങളുടെ വിശ്വാസം ഇളകിയാൽ പിന്നെ

ആളു സ്ഥിരപ്പെട്ടുത്തുവാൻ പ്രയാസമാണു്. ഒരു വിധം കാൎയ്യവിവരമുള്ള കുഞ്ഞുങ്ങൾക്കു്, തങ്ങൾ വല്ലതും പറയുമ്പോൾ മറ്റുള്ളവർ ചിരിക്കുന്നതു വളരെ വിരോധമാണു്. പ്രയാസങ്ങളോ, ദുഃഖങ്ങളോ വരുമ്പോൾ സഹായവും ആശ്വാസവും കിട്ടുമെന്നുള്ള പൂൎണ്ണബോധത്തോടുകൂടി കുഞ്ഞുങ്ങൾ മാതാവിന്റെ അടുക്കൽ ചെല്ലുന്നു.

എന്നാൽ മാതാവു് നല്ല മനസ്ഥിരതയും ധൈൎയ്യവും ഉള്ളവൾ ആയിരിക്കണം. കുഞ്ഞുങ്ങൾ പ്രായം ആകുന്തോറും അവളിൽ നിന്നു് അകന്നകന്നു് പോകയും അവൎക്കു് ഭക്ഷണവും വസ്ത്രവും മറ്റും ഉണ്ടാക്കിക്കൊടുക്കുന്നതിനുള്ള ഒരു വെറും യന്ത്രമായി മാത്രം അവൾ തീരുകയും അരുതു്. കുഞ്ഞുങ്ങൾക്കു വേണ്ടുന്ന സകലവും മാതാവിന്റെ ആജ്ഞാപ്രകാരം ഉണ്ടാക്കിക്കൊടുക്കണം. അവൾ ആരും അറിയാത്തവളായി അടുക്കളയിൽ ഇരുന്നാൽ പോരാ. അവൾ അവരോടു കൂടിത്തന്നെ എപ്പോഴും സഹവാസം ചെയ്കയും അവർ വായിക്കുന്ന പുസ്തകങ്ങൾ വായിക്കുകയും അവരെ സകല വിധത്തിലും പരിശീലിപ്പിക്കയും ചെയ്യണം. ഒരിക്കലും കുഞ്ഞുങ്ങൾ അവളിൽ നിന്നകലുവാൻ സംഗതിയാകരുതു്.

മാതാവു് അവളുടെ ആരോഗ്യം ശരിയായി രക്ഷിക്കണം. അതിരാവിലെ എഴുന്നേറ്റു് വളരെ ഇരുട്ടുന്നതു വരെ ജോലി ചെയ്യുന്നതായാൽ വേഗത്തിൽ ആരോഗ്യം നശിച്ചുപോകും. അങ്ങനെ വരാതെയിരിപ്പാൻ പ്രത്യേകം സൂക്ഷിക്കണം.

എൺപതു് വയസ്സുള്ള ഒരു സ്ത്രീയോടു എങ്ങനെയാണു് ഇത്ര വളരെ പ്രയാസമുള്ള ഒരു ജീവിതം നയിച്ചിട്ടും ആരോഗ്യത്തിനു് യാതൊരു കേടും വരാതെയിരിക്കുന്നതു് എന്നു് ചോദിച്ചു "എല്ലാ ദിവസവും ഉച്ചഭക്ഷണം കഴിഞ്ഞാൽ ഉടൻ ഞാൻ ഉറങ്ങും. ഉറങ്ങാൻ പോകുമ്പോൾ ഒരിക്കലും ഞാൻ ഭവനസംബന്ധമായ കാൎയ്യങ്ങളെപ്പററി വിചാരിക്കയില്ല. നിവൃത്തിയില്ലാത്ത കാൎയ്യങ്ങളെപ്പററി ഞാൻ ഒരിക്കലും അനാവശ്യമായി വിചാരപ്പെടുകയില്ല. എല്ലാററിനും മേലായി എനിക്കു് ദൈവത്തിൽ പൂൎണ്ണമായ വിശ്വാസവും ഉണ്ടു്. ഇവയെല്ലാം കൊണ്ടാണു് ഞാൻ ഇപ്പോഴും ആരോഗ്യശാലിനിയായിരിക്കുന്നതു്" എന്നു് മറുപടി പറഞ്ഞു.

ദൈവകാൎയ്യങ്ങൾക്കായി ജോലി ചെയ്യുന്നതിനു് ഇത്ര ചുരു

ക്കെ അച്ചുകൾ മാത്രം ഇപ്പോൾ ഇറങ്ങുന്നതിനുള്ള കാരണങ്ങളെ പ്പററി പറഞ്ഞുകൊണ്ടിരിക്കവേ ഒരു ബിഷപ്പ് പറഞ്ഞത്: “തീരെ ചെറുപ്പത്തിൽ തന്നെ കുഞ്ഞുങ്ങളെ മാതാക്കൾ പരിശീലിപ്പിക്കാത്തതുകൊണ്ടാണ്” എന്നായിരുന്നു. “നമുക്ക് നമ്മുടെ കുഞ്ഞുങ്ങളെയെല്ലാം ദൈവത്തിനായി സമർപ്പിക്കാം, പ്രത്യേകിച്ച് നമ്മുടെ മൂത്തതും വിശിഷ്ടവുമായ മക്കളെ പ്രതിഷ്ഠിക്കാം. അവരെ ദൈവം അദ്ദേഹത്തിന്റെ ജോലിക്ക് കൊള്ളാവുന്നവരും പ്രാപ്തരും ആക്കിത്തീർക്കട്ടെ.” “അവരവരുടെ മൂത്തമക്കളെ എല്ലാവരാകളും ദൈവജോലിക്കായി കൊടുക്കയാണെങ്കിൽ ഇപ്പോൾ ആളും ഇല്ലാതെ കിടക്കുന്ന സ്ഥലങ്ങളെല്ലാം എത്രവേഗത്തിൽ ദൈവവേലക്കാരെക്കൊണ്ട് നിറയുമായിരുന്നു” എന്ന് വേറൊരിടത്തും പറഞ്ഞിരിക്കുന്നു.

നെയ്ത്ത് ജോലിയിൽ ഏർപ്പെട്ടിരുന്ന ഒരു ചെറുപ്പക്കാരൻ വിവാഹം ചെയ്തു. അയാളുടെയും ഭാര്യയുടെയും ശ്രമത്തിന്റെ ഫലമായി ഒരു വീട് സ്വന്തമായി വാങ്ങിക്കുന്നതിന് സാധിച്ചു. അവർ പുതിയ വീട്ടിലേക്ക് മാറി താമസിക്കുവാൻ നിശ്ചയിച്ചിരുന്ന ദിവസം അതിരാവിലെ ഭാര്യ എഴുന്നേററ് ഭവനവാതില്ക്കൽ മുട്ടുകുത്തി ആ ഭവനത്തെ ദൈവത്തിനായി സമർപ്പിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു. “കർത്താവേ, നീ ഞങ്ങളെ ഈ ഭവനത്തിൽവച്ചു അനുഗ്രഹിക്കയാണെങ്കിൽ സാധുക്കൾക്ക് ഞങ്ങൾക്കുള്ളതിൽ ഒരു പങ്കു കൊടുക്കുന്നതാണ്’. ഏറെനാൾ കഴിഞ്ഞു അവർ വളരെ ധനവാന്മാരായിത്തീർന്നു. സന്താനങ്ങളെയും ദൈവം അവർക്കു കൊടുത്തു. അവരിൽ ഒരു ആൾ പാർലമെന്റിലെ അംഗമായിത്തീർന്നു. ഒരിക്കൽ അദ്ദേഹം പരസ്യമായി ഇങ്ങനെ പറയുകയുണ്ടായി. “എനിക്കുണ്ടായിട്ടുള്ള സകല വിജയങ്ങളും എന്റെ മാതാവ് വാതിക്കൽ വച്ചു ചെയ്ത ആ പ്രാർത്ഥനയുടെ ഫലമാണ്”. വലിയ ധനവാന്മാരായിരുന്ന അവർ അനേകം തൊഴിൽശാലകൾ സ്ഥാപിച്ചു നടത്തി, ജോലിക്കാർക്കു താമസിക്കുന്നതിനു വീടുകൾ സ്ഥാപിച്ചു. പ്രായം ചെന്നവർക്കും ജോലി ചെയ്യാൻ പാടില്ലാത്തവർക്കും പ്രതിഫലം കൂടാതെ താമസിക്കുന്നതിന് ഭവനങ്ങൾ ഉണ്ടാക്കിക്കൊടുത്തു. അവരുടെ മക്കൾ അനാഥശാലകൾ സ്ഥാപിക്കുക, മിഷ്യൻജോലികളെ സഹായിക്കുക മുതലായി അനേകം സൽകൃത്യങ്ങൾ നടത്തി വന്നു.

# ബഥനി

# പ്രതിദിനപ്രകാശം

N. B. താഴെക്കാണുന്ന പ്രാൎത്ഥനകൾ വിശുദ്ധസഭയാൽ കല്പിക്കപ്പെട്ടിരിക്കുന്ന പ്രാൎത്ഥനകൾക്കുപുറമെ ജീവിതശുദ്ധീകരണത്തിനായി ഉപയോഗിപ്പാൻ കൊള്ളാവുന്നവയാണു്.

## ദൈവത്തിന്റെ കല്പനകൾ.

നമ്മുടെ കൎത്താവേശുമിശിഹാ കല്പിക്കുന്നതിനെ ശ്രദ്ധിക്കുക. "നിന്റെ ദൈവമായ കൎത്താവിനെ നിന്റെ പൂൎണ്ണഹൃദയത്തോടും നിന്റെ പൂൎണ്ണആത്മാവോടും നിന്റെ പൂൎണ്ണമനസ്സോടും നിന്റെ പൂൎണ്ണശക്തിയോടുംകൂടെ സ്നേഹിക്കണം." ഇതാകുന്നു, വലിയതുംഒന്നാമത്തേതുമായ കല്പന. രണ്ടാമത്തേതു് അതിനോടുസമം: നിന്റെ അയല്ക്കാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം. വി: മത്തായി ൨൨: ൩൭—൩൯.

## നമ്മുടെ ജീവിതോദ്ദേശ്യം.

ദൈവം നമ്മെ, ലോകത്തിലേക്കയച്ചതു്; ൧. അവനെ സ്നേഹിപ്പാൻ നാം അഭ്യസിക്കുന്നതിനും ൨. അവന്റെ പേൎക്കായി നാം എല്ലാമനുഷ്യരെയും സ്നേഹിക്കുന്നതിനും വേണ്ടിയാകുന്നു. അതിനാൽ നമ്മുടെ ജീവിതത്തിന്റെ പരമോദ്ദേശ്യം നമ്മുടെ കൎത്താവിന്റെ ഈ വലിയ "സ്നേഹകല്പന"യെ അനുസരിപ്പാൻ ശീലിക്കുകയായിരിക്കണം.

ദൈവത്തോടുള്ള സ്നേഹത്തിലും മനുഷ്യരോടുള്ള സ്നേഹത്തിലും ദിനംപ്രതി നാം വളൎന്നുവരുന്നതിലേക്കായി നമ്മെ സഹായിക്കുന്ന നിയമങ്ങൾ നമ്മുടെ ജീവിതത്തിൽ ഉണ്ടായിരിക്കണം. ഇ

തിലേക്കു നമ്മെ സഹായിക്കുന്ന നിയമങ്ങളെ വി:സഭ ഉപദേശിക്കുന്നുണ്ടു്. അവയെ മുഴുവൻ നാം സ്വീകരിച്ചു് അനുഷ്ഠിക്കുന്നതിനും പുറമെ നമുക്കു തനതായി ഒരു ജീവിതനിയമം ഉണ്ടായിരിക്കുന്നതു നല്ലതാണ്.

# അത്യാവശ്യമായ ജീവിതനിയമങ്ങൾ

താഴെക്കാണുന്ന നിയമങ്ങൾ അനുഷ്ഠിക്കുന്നതു നന്നായിരിക്കും:—

വിശുദ്ധ സഭയാൽ കല്പിക്കപ്പെട്ടിരിക്കുന്ന നമസ്കാരങ്ങൾക്കും പുറമെ കാലത്തും വൈകിട്ടും രഹസ്യമായി അല്പസമയം ഹൃദയംകൊണ്ടുള്ള രഹസ്യപ്രാർത്ഥനയിൽ ചെലവിടണം. നാം എങ്ങിനെയാണു പ്രാർത്ഥിക്കേണ്ടതു് എന്നുള്ളതിനു് ഒരു മാതൃകയേ, നമ്മുടെ കർത്താവു നമുക്കു് ഉപദേശിച്ചിട്ടുണ്ടു്. അതു (വി:ലൂക്കോസ് ൧൧: ൧—൪) ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി... പ്രാർത്ഥനയാകുന്നു.

നാം പ്രാർത്ഥിക്കുമ്പോൾ താഴെക്കാണുന്ന പ്രകാരം ചെയ്യുന്നതിനു കർത്താവു പഠിപ്പിച്ചിരിക്കുന്നു എന്നു് ഈ പ്രാർത്ഥനയിൽനിന്നു നാം മനസ്സിലാക്കേണ്ടതാണ്.

൧. ദൈവത്തെക്കുറിച്ചു ചിന്തിക്കുക.

൨. ദൈവത്തെ സ്തുതിക്കുകയും നന്ദിക്കുകയും ചെയ്യുക.

൩. ദൈവത്തിന്റെ ഇഷ്ടത്തെ നാമും എല്ലാമനുഷ്യരും ചെയ്യുന്നതിനുവേണ്ടിയും ദൈവത്തിന്റെ രാജ്യം വരുന്നതിനുവേണ്ടിയും പ്രാർത്ഥിക്കുക.

൪. നമ്മുടെ ആത്മാവിനും ശരീരത്തിനും ആവശ്യമുള്ളതു എല്ലാം തരുന്നതിനായി ദൈവത്തോടു് അപേക്ഷിക്കുക.

൧ നാം പ്രാർത്ഥിക്കുന്നതു സ്വാർത്ഥതയോടും നമ്മുടെ തന്നിഷ്ടമനുസരിച്ചും ആയിരിക്കരുതു്, എന്നാൽ ദൈവത്തിന്റെ തിരുവിഷ്ടമനുസരിച്ചായിരിക്കണം. നാം തന്നിഷ്ടം വിട്ടു ദൈവത്തിന്റെ തിരുവിഷ്ടപ്രകാരം പ്രാർത്ഥിക്കുന്നതിനു നമ്മെ പരിശീലിപ്പിക്കുവാൻ സഹായിക്കത്തക്കവണ്ണം ഈ ചെറുപുസ്തകത്തിലെ പ്രാർത്ഥനകളെ ഉദ്ദേശിച്ചിരിക്കുന്നു.

൨. നിവൃത്തിയുള്ളപക്ഷം എല്ലാദിവസവും എവൻഗേലിയിൽനിന്ന് ഒരു ഭാഗം പ്രാൎത്ഥനയോടുകൂടെ വായിച്ചു ധ്യാനിക്കണം. പിതാവായ ദൈവം നമുക്കു വെളിപ്പെടുത്തിയിരിക്കുന്നതു നമ്മുടെ കൎത്താവേശുമിശിഹായിൽ കൂടെയാകുന്നു. നമ്മുടെ കൎത്താവേശുമിശിഹായെക്കുറിച്ചു,എവൻഗേലിയോൻ നമ്മോടു സംസാരിക്കുന്നു. (വി:യോഹന്നാൻ ൧൪: ൨–൧൦) യേശുവിനെ നാം പഠിക്കുകയും ധ്യാനിക്കയും ചെയ്യുന്നതിനാൽ പിതാവായദൈവത്തെ സ്നേഹിപ്പാൻ നാം പഠിക്കുന്നു.

൩. നമ്മുടെ ധനത്തിന്റെ ക്ലിപ്തമായ ഒരു അംശത്തെ വേർപെടുത്തി എടുത്തു ദൈവവകയ്ക്കായികൊടുക്കണം. ആദ്യകാലം മുതൽ ക്രിസ്ത്യാനികളുടെ ഇടയിൽ ഇതു നടപ്പുണ്ടായിരുന്നു. [൧ കോറിന്തി ൧൬: ൨]

൪. മററുള്ളവരോടു ദയകാണിക്കുന്നതിനും അവരെ ശുശ്രൂഷിക്കുന്നതിനും തക്ക അവസരങ്ങളെ ദിവസംതോറും നാം അന്വേഷിക്കണം. നമ്മുടെ സ്വന്തകുടുംബത്തിലുള്ളവരോടും ചാൎച്ചക്കാരോടും മാത്രം സ്നേഹം കാണിക്കുന്നതിനു ശ്രമിക്കുന്നതുകൊണ്ടു മതിയാകയില്ല. നമ്മുടെ അയൽക്കാരോടും, ദരിദ്രന്മാർ,രോഗികൾ, പാപികൾ, ക്രിസ്ത്യാനികളല്ലാത്തവർ, ഹിന്ദുക്കൾ, മററമതീയർ, അധഃകൃതവൎഗ്ഗക്കാർ (പറയർ, പുലയർ) ആദിയായി നാം കാണുന്ന എല്ലാവരോടും സ്നേഹം കാണിക്കണം. മററുള്ളവരെ സഹായിക്കുന്നതിനും ശുശ്രൂഷിക്കുന്നതിനും, ഈ ആയുസ്സിൽ നമുക്കുകിട്ടുന്ന അവസരങ്ങളെ നാം ഉപയോഗിക്കുകയോ നിഷേധിക്കുകയോ ചെയ്യുന്നതിനു തക്കവണ്ണം അവസാനനാളിൽ നമ്മുടെ കൎത്താവു നമ്മെ വിധിക്കുന്നതായിരിക്കും. (വി:മത്തായി ൨൫:൩൧–൪൬)

---

# ദിനപ്രതിഷ്ഠ.

## പ്രഭാതപ്രാൎത്ഥന.

---

അതിരാവിലെ ഉണൎന്നാലുടൻ നിന്നെത്തന്നെ ദൈവത്തിനു പ്രതിഷ്ഠിക്കുക. താഴെക്കാണുന്നപ്രകാരം പ്രാൎത്ഥിക്കുക:—

"കൎത്താവെ! ഇതാ ഞാൻ എന്റെ ആത്മാവിനേയും ശരീരത്തേയും നിന്റെ തിരുമുമ്പിൽകൊണ്ടുവന്നു പ്രതിഷ്ഠിക്കുന്നു. ഇ

ന്നത്തെദിവസം നിന്നെശുശ്രൂഷിപ്പാനും സന്തോഷിപ്പിപ്പാനും ആയി ഞാൻ നിൻെറ അടുക്കൽ എന്നെ സമൎപ്പിച്ചുകൊള്ളുന്നു."

മുഖം കഴുകുക മുതലായവ കഴിഞ്ഞശേഷം ഭയഭക്തിയോടുകൂടി കൎത്താവിൻെറ തിരുമുമ്പിൽ നിന്നെ തന്നെ പ്രതിഷ്ഠിച്ചിട്ടു കുരിശുവരച്ചുകൊണ്ടു പറയുക:—"പിതാവിൻെറയും പുത്രൻെറയും വി: റൂഹായുടെയും തിരുനാമത്തിൽ—ആമ്മീൻ"

എത്രയും സാവകാശത്തിൽ ഭയഭക്തിയോടുകൂടെ താഴെക്കാണുന്ന ഓരോന്നും പ്രാൎത്ഥിക്കുക.

സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ നിൻെ തിരുനാമം

പരിശുദ്ധമാകപ്പെടേണമെ.

ഹാ. ദൈവമെ!—പിതാവെ!—മഹാപരിശുദ്ധനെ!—ഏററം ദയാലുവായുള്ളോവെ!—കരുണനിറഞ്ഞപിതാവെ!—പുതിയഈ ദിവസത്തിൻെറ ആരംഭത്തിലേക്ക് എന്നെ കൊണ്ടുവന്നതിനായി ഞാൻ നിനക്കു സ്തോത്രംചെയ്യുന്നു. എന്നോടും എല്ലാജനത്തോടും നിനക്കുള്ള വലിയ സ്നേഹംനിമിത്തം നീവാഴ്ത്തപ്പെട്ടവനാകുന്നു.

ഞങ്ങളെ സൃഷ്ടിച്ചതിനായി നിനക്കു ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി മരിപ്പാനായി നിൻെറ പുത്രനെ തന്നതിനായി നിനക്കു ഞങ്ങൾ സ്തോത്രംചെയ്യുന്നു.

വി: മാമോദീസ്സായിൽ ഞങ്ങളെ നിൻെറ മക്കളാക്കിത്തീൎത്തിട്ടുള്ളതിനുവേണ്ടി നിനക്കു ഞങ്ങൾ സ്തോത്രംചെയ്യുന്നു.

ഞങ്ങളുടെ എല്ലാപാപങ്ങൾക്കും നീ മാപ്പുതന്നിട്ടുള്ളതിനുവേണ്ടി നിനക്കു ഞങ്ങൾ സ്തോത്രംചെയ്യുന്നു.

ഏററം പരിശുദ്ധമായ വി: കുൎബ്ബാനയിൽ നിൻെറ പുത്രനെ ഞങ്ങൾക്കു ഭക്ഷണമായി തന്നിട്ടുള്ളതിനുവേണ്ടി നിനക്കു ഞങ്ങൾ സ്തോത്രംചെയ്യുന്നു.

(ദൈവം നിനക്കു തന്നിട്ടുള്ള പ്രത്യേകദാനങ്ങളെ ചിന്തിക്കുക—ആരോഗ്യം—ജീവിതത്തിനാവശ്യമുള്ള സകലവും—ചാൎച്ചക്കാരുടെയും—കൂട്ടുകാരുടെയും ഞങ്ങളുടെ സ്നേഹം—ഇങ്ങനെ പ്രത്യേകം ഓരോന്നും ഓൎക്കുക.)

പ്രാൎത്ഥിക്കുക:—സകലനല്ലദാനങ്ങളുടെയും ഉറവയായ കൎത്താവെ! അയോഗ്യനായ നിൻെറ ചൈതലിനു നീ തന്നിട്ടുള്ള ഈ ദാനങ്ങൾക്കുവേണ്ടിയും നിൻെറ എല്ലാ കരുണകൾക്കുവേണ്ടിയും നിന്നെ ഞാൻ സ്തോത്രംചെയ്യുന്നു.

൨. താഴെക്കാണുന്നവൎക്കുവേണ്ടി കൎത്താവിനോട് അപേക്ഷിക്കുക:—

നിന്റെ പിതാവ്, മാതാവു, ഭൎത്താവു, (ഭാൎയ്യ)സഹോദരന്മാർ, സഹോദരിമാർ, മക്കൾ, സ്നേഹിതന്മാർ, ദാസന്മാർ, (ദാസിമാർ) നിനക്കുവേണ്ടി വേലചെയ്യുന്നവർ, നീ ആൎക്കുവേണ്ടി വേലചെയ്യുന്നുവോ അവർ—ഇവരെയെല്ലാം ദൈവമുമ്പാകെ ഓൎക്കുക.

ഇന്നു നീ കാണുവാനിടയുള്ള എല്ലാവരേയും ഓൎക്കുക.

രോഗികൾ,ദുഃഖിതന്മാർ, ദരിദ്രന്മാർ,ഇന്നുമരിക്കുന്നവർ, മുതലായവരെ ഓൎക്കുക.

ലോകത്തിലുള്ള സകല ക്രിസ്തീയസഭയേയും പ്രത്യേകിച്ച് ഈ നാട്ടിലുള്ള ക്രിസ്തീയസഭയേയും ഓൎക്കുക.

മെത്രാപ്പോലീത്താ തിരുമേനിയേയും, നിനക്കു ശുശ്രൂഷിക്കുന്ന പട്ടക്കാരെയും, ഫാദർ ശീവറുഗീസിനെയും, ബഥന്യാശ്രമത്തേയും ഓൎക്കുക.

ഇവരെല്ലാവൎക്കുംവേണ്ടിയും നിനക്കുവേണ്ടിയും സാവകാശത്തിൽ താഴെകാണുന്നപ്രകാരം പ്രാൎത്ഥിക്കുക.

പിതാവെ! നിന്റെരാജ്യം വരണമെ.

---

നിന്റെ തിരുവിഷ്ടം ചെയ്യപ്പെടേണമെ.

---

ഞങ്ങളുടെ രാജാവായ ഈശോമിശിഹാ നീ അൎഹിക്കുന്നപ്രകാരം നിന്നെ സേവിപ്പാൻ ഞങ്ങളെ പഠിപ്പിക്കണമെ, ഞങ്ങൾക്കു കിട്ടുന്നതിനായി ശ്രമിക്കുന്നതിനല്ല—കൊടുക്കുന്നതിനു ഞങ്ങളെ അഭ്യസിപ്പിക്കണമെ. തൻകാൎയ്യബുദ്ധിയോടുകൂടി ഞങ്ങളുടെ സ്വന്തനന്മയെ അന്വേഷിക്കുന്നതിന് അല്ല—പിന്നെയോ മററുള്ളവരുടെ നന്മയെ അന്വേഷിക്കുന്നതിനു ഞങ്ങളെ പഠിപ്പിക്കണമെ. നിന്നോടൊത്തൊരുമിച്ചു ഞങ്ങൾ സകല പാപത്തോടും യുദ്ധംചെയ്തുകൊണ്ടു നിന്റെ സത്യമക്കളായിരിക്കുമാറാകണമെ, നീതികേടിനോടും, അജ്ഞാനത്തോടും, ദുഃഖത്തോടും, രോഗത്തോടും ഞങ്ങൾ യുദ്ധംചെയ്യണമെ. സ്നേഹസ്വരൂപമായ നിന്റെ പൂൎണ്ണരാജ്യത്തെ ഭൂമിയിൽ വരുത്തുവാൻ ഇപ്രകാരം ഞങ്ങൾ നിനക്കു സഹായമായിത്തീരണമെ.

താണനിലയിൽ കിടക്കുന്ന ജാതികൾക്കുവേണ്ടി പ്രാൎത്ഥിക്കുക.

---

മനുഷ്യരെ സ്നേഹിക്കുന്നവനായ യേശുവെ! എല്ലാമനുഷ്യരേയും നിന്റെ അടുക്കലേക്ക് ആകൎഷിക്കണമെ.

വിശ്വാസികളായമരിച്ചവൎക്കുവേണ്ടിപ്രാൎത്ഥിക്കുക:—

---

കൎത്താവെ! ഞങ്ങളുടെ മരിച്ചുപോയവൎക്കു നിത്യസ്വസ്ഥത

യും ആശ്വാസവും കൊടുക്കണമെ. ശാശ്വതമായ നിൻെറ പ്രകാശം അവരുടെമേൽ പതിപ്പിച്ച് അവരെ പുണ്യപ്പെടുത്തേണമെ.

൩. ഇനിയും നിനക്കുവേണ്ടിയും മററുള്ളവൎക്കുവേണ്ടിയും ആവശ്യമുള്ള സകലത്തിനുമായി നിൻെറ സ്വന്തവാചകത്തിൽ ദൈവത്തോടു ചോദിക്കുക:—

പിതാവെ! ഞങ്ങൾക്കാവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരണമെ.

നീ വി: കുർബ്ബാന അനുഭവിപ്പാൻ വിചാരിക്കുന്നെങ്കിൽ അതിനുമുമ്പുള്ള ആഴ്ചയിൽ ഓരോദിവസവും (൧൬-ാം) പുറത്തു കാണുന്ന പ്രാൎത്ഥനചൊല്ലുക.

൪. ഇന്നത്തെ ദിവസം ദൈവത്തെ സന്തോഷിപ്പിക്കയും സേവിക്കയും ചെയ്യുന്നതിനു ശക്തിചോദിക്കുക.

ഇന്നലെ നിനക്കു എത്രമാത്രം വീഴ്ചയുണ്ടായി എന്ന് ഓൎക്കുക. ഇന്നും ആ പരീക്ഷ ഉണ്ടാകുന്നപക്ഷം ദൈവസഹായത്തോടുകൂടി അതിനെ ജയിച്ചു കീഴ്പെടുത്തുന്നതിനു നിശ്ചയിക്കുക. ദൈവത്തിനു ഇന്ന് എന്തുകൊടുപ്പാൻ കഴിയുമെന്നു ചിന്തിക്കുക. ഏതുവിധത്തിൽ നിനക്കു മററുള്ളവരെ സഹായിപ്പാൻ കഴിയുമെന്നു ആലോചിക്കുക. പ്രാൎത്ഥിക്കുക:—

ഏററവും സ്നേഹിക്കുന്ന കൎത്താവും പിതാവുമായുള്ളവെ! ഇന്നു നിന്നെ സ്നേഹിക്കയും സേവിക്കയും ചെയ്വാൻ ഞാൻ ആഗ്രഹിക്കുന്നു. ഇന്ന് ഇന്നപാപത്തെ (നിൻെറ പ്രധാനപാപത്തിൻെറ പേരുപറക) ജയിക്കുന്നതിനു എന്നെ സഹായിക്കണമെ. എന്നേ സ്നേഹിക്കുന്നവനും തൻെറ സ്വന്തജീവിനെ എനിക്കുവേണ്ടി തന്നവനുമായ യേശുവേ! നിൻെറനിമിത്തം ഇന്ന് ഇന്നാരോടു (ഇന്നു നീ ആരെ ശുശ്രൂഷിപ്പാൻ ആഗ്രഹിക്കുന്നുവോ ആ ആളിൻെറ പേരുപറക) ദയകാണിപ്പാൻ സഹായിക്കണമെ.

ഞങ്ങളുടെ പിതാവെ! പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതെ, പിന്നെയോ തിന്മപെട്ടവനിൽനിന്നും ഞങ്ങളെ രക്ഷിക്കേണമെ. എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു.

നിൻെറമേലും നീ സ്നേഹിക്കുന്ന എല്ലാവരുടെമേലും ദൈവത്തിൻെറ അനുഗ്രഹം ഉണ്ടാകണമെന്നു യാചിക്കുക.

പ്രാൎത്ഥിക്കുക:—"പിതാവും പുത്രനും വി: റൂഹായുമായ സൎവ്വശക്തനായ ദൈവത്തിന്റെ അനുഗ്രഹം ഞങ്ങളുടെ എല്ലാവരുടെയും മേൽ ഇന്നും എന്നേക്കും ഉണ്ടായിരിക്കേണമെ"

# രാത്രിപ്രതിഷ്ഠ.

രാത്രിയിൽ കിടക്കുന്നതിനുമുമ്പ് കുരിശുവരക്കുക. കൎത്താവിന്റെ തിരുമുമ്പാകെ മൌനമായി പ്രാൎത്ഥിക്കുക.

"പിതാവിന്റെയും പുത്രന്റെയും വി: റൂഹായുടെയും തിരുനാമത്തിൽ-ആമ്മീൻ".

൧. ഇന്നു ദൈവം നിനക്കു തന്നിട്ടുള്ള അനുഗ്രഹങ്ങൾക്കു വേണ്ടി നന്ദിപറയുക. പ്രാൎത്ഥിക്കുക:—

"ഏററവും ദയാലുവും ഉദാരനുമായ കൎത്താവെ! ഇന്നു എന്നോടും ഞാൻ സ്നേഹിക്കുന്നവരോടും നീ കാണിച്ചിട്ടുള്ള നിന്റെ സകല നന്മയ്ക്കുംവേണ്ടി ഞാൻ നിന്നെ നന്ദിക്കുന്നു"

ഇന്നു നിനക്കു എന്തെല്ലാം സന്തോഷങ്ങൾ ഉണ്ടായി എന്നു ഓൎത്തു നോക്കുക. എന്തെല്ലാം പരീക്ഷകളെ ജയിക്കുന്നതിനു നിനക്കു സാധിച്ചുവെന്നും ദൈവത്തിന്റെ കൃപയാൽ മററുള്ളവൎക്കു എന്തെല്ലാം സഹായങ്ങൾ ചെയ്തുകൊടുക്കാൻ നിനക്കു സാധിച്ചുയെന്നും കൂടെ ഓൎത്തുനോക്കുക. പ്രാൎത്ഥിക്കുക:—"ഇവയ്ക്കു വേണ്ടിയും എന്നോടുള്ള സ്നേഹത്തെ നീ എന്തെല്ലാംവിധത്തിൽ കാണിച്ചിട്ടുണ്ടോ അവയ്ക്കു എല്ലാററിനും വേണ്ടിയും എന്റെ പൂൎണ്ണഹൃദയത്തോടുകൂടി നിന്നെ ഞാൻ സ്തോത്രംചെയ്യുന്നു."

നീ വി: കുൎബ്ബാന അനുഭവിച്ചു എങ്കിൽ ൧൩-ാം പുറത്തു കാണുന്ന പ്രാൎത്ഥന അതിന്റെ ശേഷമുള്ള ആഴ്ചയിലെ ഓരോ ദിവസവും രാത്രിയിൽ ഉപയോഗിക്കുക.

അതിന്റെശേഷം ദൈവം നിനക്കു തന്നിട്ടുള്ള എല്ലാ നന്മകൾക്കുവേണ്ടി നമ്മുടെ കൎത്താവിന്റെ തിരുവചനങ്ങളെ തന്നെ ഉപയോഗിച്ച് അവിടുത്തേക്കു നന്ദിപറയുക.

"സ്വൎഗ്ഗത്തിലുള്ള ഞങ്ങളുടെ പിതാവെ!—നിന്റെ തിരുനാമം പരിശുദ്ധമാകപ്പെടേണമെ—നിന്റെ രാജ്യം വരേണമെ—നിന്റെ തിരുവിഷ്ടം ചെയ്യപ്പെടേണമെ."

൨. താഴെ കാണുന്ന പ്രാൎത്ഥനയോ അല്ലെങ്കിൽ ൭-ാംപുറത്തു കാണുന്ന പ്രാൎത്ഥനയോ ഉപയോഗിച്ചു് മററുള്ളവൎക്കുവേണ്ടി പ്രാൎത്ഥിക്കുക:—

സൎവ്വശക്തനും കരുണനിറഞ്ഞവനുമായ പിതാവേ! നിന്റെ കയ്യിലേക്ക് ഞാൻ ഈ രാത്രിയിൽ എന്നെത്തന്നെയും ഞാൻ സ്നേഹിക്കുന്ന എല്ലാവരേയും ഭരമേല്പിക്കുന്നു:—എന്റെ പിതാവിനേയും, മാതാവിനേയും, സഹോദരന്മാരേയും, സഹോദരികളെയും, ഭൎത്താവിനേയും, (ഭാൎയ്യയെയും) കുട്ടികളെയും, സംബന്ധക്കാരെയും, സ്നേഹിതന്മാരെയും, എന്റെ ആത്മീയപിതാക്കന്മാരെയും എല്ലാവരെയും നിന്റെ തൃക്കൈയ്യിൽ ഭരമേല്പിക്കുന്നു.

രോഗികളെയും, ദുഃഖിതന്മാരെയും, മരിക്കാറായകിടക്കുന്നവരെയും നീ ഓൎക്കേണമെ.

ഇന്നുരാത്രി ഉറക്കമിളച്ചു നോക്കിപ്പാൎക്കുന്നവരെയും നീ ഓൎക്കേണമെ.

ഈ രാത്രിസമയത്തു നിനക്കു വിരോധമായി പാപംചെയ്വാൻ ആഗ്രഹിക്കുന്നവരുടെ ചീത്ത ഉദ്ദേശങ്ങളിൽനിന്നും നീ അവരെ തിരിപ്പിക്കേണമെ.

വിശ്വാസികളായി മരിച്ചുപോയിട്ടുള്ളവൎക്ക് നീ ആശ്വാസവും പ്രകാശവും സമാധാനവും നല്കണമെ. കൎത്താവെ ഞങ്ങളെ അനുഗ്രഹിച്ച് ഞങ്ങളുടെ ആവശ്യങ്ങളെല്ലാം നിറവേററി തരേണമേ.

സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ! ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നും ഞങ്ങൾക്കു തരേണമെ.

൩. നിന്റെ പാപങ്ങളെ നിനക്കു കാണിച്ചുതരുവാൻ പരിശുദ്ധാത്മാവായ ദൈവത്തോടു അപേക്ഷിക്കുക.

“പരിശുദ്ധാത്മാവാം ദൈവമേ, ഞാൻ ഇന്നു ചെയ്തുപോയിട്ടുള്ള പാപങ്ങളെ എനിക്കു കാണിച്ചുതരേണമെ.”

പിന്നീടു താഴെകാണുന്ന ചോദ്യങ്ങൾ നിന്നോടുതന്നെ ചോദിക്കുക:—

പ്രത്യേകമായി ഞാൻ ഇന്നു വല്ലതെററും ചെയ്തോ?

കഴിഞ്ഞ കുമ്പസ്സാരത്തിങ്കൽ ഞാൻ ചെയ്ത തീരുമാനത്തെ കാത്തുവോ?

ഞാൻ ഭക്തിയോടും ശ്രദ്ധയോടുംകൂടെ പ്രാൎത്ഥിച്ചുവോ?

വേദപുസ്തകത്തെ ഞാൻ പ്രാൎത്ഥനയോടുകൂടെ വായിച്ചുവോ?

എന്റെ മേലുള്ളവരോടു ഞാൻ അനുസരണമായി ഇരുന്നുവോ?

ഇന്നു ഞാൻ കണ്ടവരോടെല്ലാം തൻകാൎയ്യമില്ലാത്തവനായും ദയവുള്ളവനായും ഇരുന്നുവോ?

വാക്കിലും പ്രവൃത്തിയിലും ഞാൻ സാക്ഷാൽ സത്യവാനായിരുന്നുവോ?

എന്നാൽ കഴിവുള്ളിടത്തോളം നന്നായിട്ട് ഞാൻ എന്റെ ജോലിചെയ്തുവോ?

ഇന്നു നിന്നോടു ആരെങ്കിലും വല്ല തെററും ചെയ്തിട്ടുണ്ടെങ്കിൽ ആത്മമായി ആ ആളിനോടുഹൃദയപൂൎവ്വമായി ക്ഷമിക്കുക.

പിന്നീടു ഇപ്രകാരം പ്രാൎത്ഥിക്കുക:—

പിതാവേ! ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടും ക്ഷമിക്കേണമെ. പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതേ. പിന്നെയോ തിന്മപെട്ടവനിൽനിന്നും ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ.

പരിശുദ്ധനും ദയാവാനുമായ ദൈവമേ! എന്റെ പാപം നിമിത്തം ഞാൻ നിന്നെ വേദനപ്പെടുത്തിയതിനാൽ വളരെ ദുഃഖിക്കുന്നു. ഏതുപ്രകാരം ഞാൻ അതിനു പരിഹാരമുണ്ടാക്കണമെന്നു എന്നെ കാണിച്ചുതരേണമെ. (നീ ആരെയെങ്കിലും ഉപദ്രവിച്ചിട്ടുണ്ടെങ്കിൽ അതു് എങ്ങിനെ പരിഹരിക്കാം എന്നു് ആലോചിക്കുക ) ദൈവമെ! അവിടുത്തെ വലിയ ദയയാൽ എന്നോടുക്ഷമിച്ചു് എന്നെ ശുദ്ധമാക്കണമേ.

വാസ്തവമായ ദുഃഖം നിനക്കുണ്ടെങ്കിൽ ഉടനെതന്നെ ദൈവം ക്ഷമിക്കും.

താഴെ കാണുന്നപ്രകാരം ദൈവത്തിനു നന്ദിപറയുക.

പിതാവായ ദൈവമെ! നിനക്കു സ്തുതി.

രക്ഷിതാവായ ദൈവമെ! നിനക്കു സ്തുതി.

ഞങ്ങളെ ശുദ്ധീകരിക്കുന്ന പരിശുദ്ധാത്മാവാം ദൈവമെ! നിനക്കു സ്തുതി.

പരിശുദ്ധനും സ്തുത്യനുമായ ത്രിത്വമെ, മൂന്നാളുകൾ എങ്കിലും ഏകനായിരിക്കുന്ന ദൈവമേ, രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു ആമ്മീൻ.

നീ കിടക്കുമ്പോൾ കുരിശുവരച്ചുകൊണ്ടു് നിന്നെയും നീ സ്നേഹിക്കുന്ന എല്ലാവരെയും കുരിശുകൾ സമൎപ്പിച്ചുകൊണ്ടു് ഇപ്രകാരം പറയുക:—

പിതാവെ! ഇന്നുരാത്രി ഞങ്ങളുടെ ആത്മാക്കളെയും ശരീരങ്ങളെയും നിന്റെ കയ്യിൽ ഞാൻ സമൎപ്പിക്കുന്നു.

# അനുതാപം

**പരമാൎത്ഥമായി അനുതാപമുള്ളവനായിരിക്കേണ്ടത്ത് എങ്ങിനെ?**

൧. നിന്റെ പാപത്തെകാണിച്ചു തരുവാൻ പരിശുദ്ധാത്മാവായ ദൈവത്തോട അപേക്ഷിക്കുക.

൨. നിന്റെ പാപങ്ങളെ ഓൎക്കുവാൻ ശ്രമിക്കുക.

൩. നിന്നെ ദുഃഖമുള്ളവനാക്കാൻ ദൈവത്തോട്ട് അപേക്ഷിക്കുക.

൪. നിന്റെ പാപങ്ങളെ ഏറ്റുപറയുക.

൫. നീ ആരെഎങ്കിലും ദ്രോഹിച്ചിട്ടുണ്ട് എങ്കിൽ നിന്നാൽ കഴിയുന്നവിധത്തിൽ അതിനു പരിഹാരം ഉണ്ടാക്കുക.

൬. നിന്റെപാപങ്ങളെ ജയിപ്പാൻ ശ്രമിക്കുക.

# കുമ്പസാരം

പട്ടക്കാരന്റെ മുമ്പാകെ നമ്മുടെ പാപങ്ങളെ ഏറ്റുപറയണമെന്നുള്ളതിന്റെ ചില കാരണങ്ങൾ.

൧. കാണ്മാൻ പാടില്ലാത്ത ദൈവത്തിന്റെ മുമ്പാകെ നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നത് എളുപ്പമാണ്. നമ്മുടെ സമസൃഷ്ടികളുടെ മുമ്പാകെ ഏറ്റുപറയുന്നതിന ലജ്ജയും വേദനയുംഉണ്ട്. നമ്മുടെപാപങ്ങൾമൂലം നാം കൎത്താവിനെ എത്രമാത്രം ഉപദ്രവിച്ചിട്ടുണ്ടെന്നും നമ്മുടെ പാപമോചനത്തിനായി കൎത്താവ് ക്രൂശിലെ നിന്ദയെയും വേദനയെയും സഹിച്ചിട്ടുണ്ടെന്നും ഓൎക്കുമ്പോൾ പട്ടക്കാരന്റെ മുമ്പാകെ നമ്മുടെ പാപങ്ങളെ സമ്മതിക്കുന്നതിനാൽ ഉണ്ടാകുന്ന ലജ്ജയെ സഹിക്കുന്നതിനു നമുക്ക് സന്തോഷം ഉണ്ടായിരിക്കുകയും അങ്ങിനെ നമ്മുടെ കൎത്താവിന്റെ കഷ്ടതയ്ക്കു ഒരു പരിഹാരം ഉണ്ടാക്കുകയുംചെയ്യുന്നു.

൨. നാം പാപംചെയ്യുമ്പോൾ ദൈവത്തിന്റെ വിശുദ്ധസഭയെ മുഴുവൻ ഉപദ്രവിക്കുന്നു. പാപം നാമും ദൈവവും തമ്മിൽ മാത്രമുള്ള ഒരു രഹസ്യകാൎയ്യമല്ല അതുകൊണ്ട് സഭയുടെ പ്രതിനിധി എന്നനിലയിൽ പട്ടക്കാരന്റെ മുമ്പാകെ നമ്മെ വിനയപ്പെടുത്തുന്നത് യോഗ്യമാകുന്നു. വി: യാക്കോബ് ൫: ൧൬.

൩. പാപത്തെ മോചിക്കുന്നതിന് നമ്മുടെ കൎത്താവ് തന്റെ സഭയ്ക്ക് അധികാരംകൊടുത്തിട്ടുണ്ട്. "നിങ്ങൾ ആരുടെ പാപങ്ങളെ ക്ഷമിക്കുന്നുവോ അതു സ്വൎഗ്ഗത്തിലും ക്ഷമിക്കപ്പെട്ടിരിക്കും. വി. യോഹ, ൨൦: ൨൨, ൨൩. സഭയിലെ പട്ടക്കാർ സഭയിലെ പ്രതിനിധികൾ എന്നനിലയിൽ പാപമോചനം നൽകുന്നു. ദൈവത്തിന്റെ പട്ടക്കാരന്റെ മുമ്പാകെ നാം സത്യമായി കുമ്പസാരിക്കുന്നു എങ്കിൽ പാപമോചനം ലഭിക്കുമെന്നുള്ളതിന് നമുക്ക് പൂൎണ്ണനിശ്ചയമുണ്ട്.

൪. വിശുദ്ധപൌലോസ്ശ്ലീഹായുടെ അടുക്കൽ അനേകർ വന്നു തങ്ങളുടെ, പാപങ്ങളെ ഏറ്റുപറഞ്ഞു. (അപ്പൊ. പ്രവൃത്തി. ൧൯: ൧൮) ക്രിസ്തുവിന്റെ നാമത്തിൽ പാപങ്ങളെ ക്ഷമിക്കുന്നതിനു തനിക്കധികാരമുണ്ടെന്നു വി. പൌലോസ്ശ്ലീഹാ പറയുന്നു (൨ കോറിന്തി. ൨: ൧൦)

൫. ഏതുപ്രകാരം നമ്മുടെ ശരീരത്തിന്റെ രോഗത്തെപ്പററി ഒരു വൈദ്യനോട് അഭിപ്രായം ചോദിക്കുന്നുവോ അതുപോലെതന്നെ നമ്മിൽ പലൎക്കും ആത്മാവിന്റെ രോഗങ്ങളെപ്പററി ഉപദേശങ്ങൾ ആവശ്യമുണ്ട്. ഇതു നമുക്ക് കുമ്പസാരത്തിൽ ലഭിക്കുന്നു.

൬. പതിവായിട്ടും അനുതാപത്തോടുംകൂടെ കുമ്പസാരിക്കുന്ന പലൎക്കും അവരുടെ പാപങ്ങളെ ജയിക്കുന്നതിനു ഇതു വളരെ സഹായിക്കുന്നു എന്നുള്ളതു് ശരിയായി കുമ്പസാരിക്കുന്നവരുടെ അനുഭവമാകുന്നു.

### കുമ്പസാരത്തിനായുള്ള ഒരുക്കം

നീ ആദ്യമായി കുമ്പസാരിക്കുന്നതിനു ഒരുങ്ങുകയാണെങ്കിൽ കുമ്പസാരത്തിനുമുമ്പ് നിന്റെ കഴിഞ്ഞജീവിതത്തിൽ ചെയ്തുപോയിട്ടുള്ള പാപങ്ങളെ ദൈവസഹായത്തോടുകൂടി ഓൎക്കുന്നതിലേയ്ക്കായി ശ്രമിക്കണം. ഇപ്രകാരം ചെയ്യാൻ സാധിക്കുന്നതിനുവേണ്ടി നിന്റെ ആയുസ്സിനെ പല ഭാഗങ്ങളായി ഭാഗിക്കണം. ഒരു ചെറിയകുട്ടി ആയിട്ട് എന്തെല്ലാം പാപങ്ങൾ ചെയ്തുപോയി? പള്ളിക്കൂടത്തിൽ പോയതിനുശേഷം-വിവാഹം ചെയ്തശേഷം-ഇങ്ങനെ ഓരോഘട്ടങ്ങളിൽ എന്തെല്ലാംപാപങ്ങൾ ചെയ്തുപോയി എന്നു ആലോചിക്കുക.

### സ്വയപരിശോധനയ്ക്കുള്ള ഒരുക്രമം

നിന്റെപാപത്തെ നിന്നെകാണിച്ചുതരുന്നതിനു പരിശുദ്ധാത്മാവാം ദൈവത്തോട് അപേക്ഷിക്കുക.

ദൈവത്തോടുള്ള സ്നേഹത്തിന് നീ എങ്ങിനെ ഭംഗംവരുത്തി എന്ന് ആലോചിക്കുക; പ്രാൎത്ഥിപ്പാൻ മറന്നുപോയതുനിമിത്തം നീ ദൈവത്തെ ഖേദിപ്പിച്ചിട്ടുണ്ടോ? അശ്രദ്ധയായും അഭക്തിയോടുകൂടിയും പ്രാൎത്ഥിച്ചിട്ടുണ്ടോ? ഞായറാഴ്ച ദിവസങ്ങളിൽ വിശുദ്ധകുൎബ്ബാനയ്ക്കു പോകാതെയിരുന്നിട്ടുണ്ടോ? ദൈവത്തെപ്പററി പഠിക്കുന്നതിനുള്ള അവസരങ്ങളെ ഗണ്യമാക്കാതെയിരുന്നിട്ടുണ്ടോ? (ദൃഷ്ടാന്തമായി സൺഡേസ്കൂളുകളിലും നിനക്കായുള്ള മററു യോഗങ്ങളിലും പോകാതിരിക്കുക) വേദപുസ്തകം വായിക്കാതെയിരുന്നിട്ട് അവനെ ദുഃഖിപ്പിച്ചിട്ടുണ്ടോ? നിന്റെ ധനത്തിന്റെ ഒരു ക്ലിപ്തമായ അംശം ദൈവത്തിനു-ദൈവവകയ്ക്കു-കൊടുത്തിട്ടുണ്ടോ *

പരിശുദ്ധകാൎയ്യങ്ങളെപ്പററി നീ കളിപറകയൊ നിന്ദിക്കയൊ ചെയ്തിട്ടുണ്ടോ? മററുള്ളവർ ആക്ഷേപിക്കുമെന്നു വിചാരിച്ച് നീ കുമ്പസാരത്തിൽനിന്നും വി: കുർബ്ബാനയിൽനിന്നും പിൻമാറിയിട്ടുണ്ടോ? നീ അതൃപ്തിയോടിരുന്നിട്ടുണ്ടോ? ദുർമ്മുഖത്തോടിരുന്നിട്ടുണ്ടോ? നീ സമയം നഷ്ടപ്പെടുത്തിയിട്ടുണ്ടോ?

൨. മററുള്ളവരെയുള്ള സ്നേഹത്തിന് വീഴ്ചവരുത്തിയിട്ടുണ്ടോ എന്നാലോചിക്കുക. നിന്റെ പിതാവിനോടോ മാതാവിനോടോ ഗുരുവിനോടോ നിന്റെമേലുള്ള ആരോടെങ്കിലുമോ അനുസരണക്കേടായിട്ടോ ബഹുമാനമില്ലാതെയോ ഇരുന്നിട്ടുണ്ടോ? മേൽപറഞ്ഞവരോടോ നിന്റെ സഹോദരന്മാരോടോ സഹോദരികളോടോ, ഭൎത്താവിനോടോ (ഭാൎയ്യയോടോ), കുട്ടികളോടോ, നിന്റെ വീട്ടിൽ ഉള്ള ആരോടെങ്കിലുമോ ദയയില്ലാതിരുന്നിട്ടുണ്ടോ? ക്രൂരതയോടുകൂടിയിരുന്നിട്ടുണ്ടോ? തൻകാൎയ്യശീലത്തോടുകൂടിരുന്നിട്ടുണ്ടോ? അഥവാ നിന്റെ ബന്ധുക്കളോടോ, അയൽവാസികളോടോ, കൂട്ടുവിദ്യാൎത്ഥികളോടോ, വേലക്കാരോടോ ഇപ്രകാരം ഇരുന്നിട്ടുണ്ടോ? നീ ആരെ എങ്കിലും ആക്ഷേപിക്കയോ ആരോടെങ്കിലും നിന്ദയോടുകൂടി പെരുമാറുകയോ ചെയ്തിട്ടുണ്ടോ? നീ ആരെ ആങ്കിലും വാക്കിനാലോ പ്രവൃത്തിയാലോ ഉപദ്രവിച്ചിട്ടുണ്ടോ? കോപത്തോടുകൂടി സംസാരിച്ചിട്ടുണ്ടോ? കോപത്താൽ ആരെ എങ്കിലും അടിച്ചിട്ടുണ്ടോ? വഴക്കുപിടിച്ചിട്ടുണ്ടോ? നീ അസൂയയോടുകൂടി ഇരുന്നിട്ടുണ്ടോ? നീ നല്ലവകയ്ക്ക് പണംകൊടുക്കാതെ പിശുക്കനായി ഇരുന്നിട്ടുണ്ടോ? അനാവശ്യത്തിനായി പണം ചിലവാക്കി ധൂൎത്തനായിരുന്നിട്ടുണ്ടോ?

* ബഥനിയിലെ ആശ്രമം, അനാഥശാല, സുവിശേഷവേല, സൺഡേസ്കൂൾ മുതലായ ദൈവവേലകളെ സഹായിക്കുന്നത് വിശ്വാസികളുടെ ചുമതലയാണ്.

വല്ലവരെയും ചതിച്ചിട്ടുണ്ടോ? വല്ല എടപാടിലൊ വേറെ വല്ലതരത്തിലോ നീ ചതിവുകാണിച്ചിട്ടുണ്ടോ? ഏതെങ്കിലും മോഷ്ടിച്ചിട്ടുണ്ടോ? കരാർലംഘനം ചെയ്തിട്ടുണ്ടോ? പണമോ മറേറതെങ്കിലുമോ കടംവാങ്ങിച്ചിട്ട് കൊടുക്കാതിരുന്നിട്ടുണ്ടോ? വ്യാജം പറഞ്ഞിട്ടുണ്ടോ? ഏതുകാര്യത്തിൽഎങ്കിലും ചതിയനായിരുന്നിട്ടുണ്ടോ? നിൻെറ ജോലികൾ എല്ലാം ഭംഗിയായിചെയ്വാൻ ശ്രമിച്ചിട്ടുണ്ടോ?

സ. നിൻെറ ശരീരത്തെ പരിശുദ്ധമായി സൂക്ഷിച്ചിട്ടുണ്ടോ എന്ന് ആലോചിക്കുക. നീ മടിയൻ ആയിരുന്നിട്ടുണ്ടോ? അതിഭക്ഷണം കഴിച്ചിട്ടുണ്ടോ? നീ വൃത്തിഹീനനായിരുന്നിട്ടുണ്ടോ? നിൻെറ ശരീരം അശുദ്ധമാകുവാൻ അനുവദിച്ചിട്ടുണ്ടോ? അശുദ്ധവിചാരങ്ങളെ അനുവദിച്ചിട്ടുണ്ടോ? അശുദ്ധമായി എന്തെങ്കിലും പറയുകയോ പ്രവൎത്തിക്കുകയോ ചെയ്തിട്ടുണ്ടോ?

ര്. മേലെഴുതിയ പട്ടികയിൽ പറഞ്ഞിട്ടില്ലാത്ത ഏതെങ്കിലുംതരത്തിൽ നീ പാപംചെയ്തിട്ടുണ്ടോ എന്നു ഓൎക്കുക.

നീ പൂൎണ്ണമായിട്ടും പരമാൎത്ഥതയോടുംകൂടെ നിൻെറ പാപങ്ങളെ പട്ടക്കാരൻെറ മുമ്പാകെ അനുതപിച്ച് ഏററുപറഞ്ഞു മോചനം (ഹൂസായാ) ലഭിച്ചിട്ടുള്ളവനാണെങ്കിൽ നിൻെറ കഴിഞ്ഞകുമ്പസാരത്തിൻെറശേഷം ചെയ്തിട്ടുള്ള പാപങ്ങളെപ്പററി മാത്രം സ്വയപരിശോധന നടത്തിയാൽമതി. താഴെകാണുന്ന തരത്തിലുള്ള ഒരു സ്വയപരിശോധന നടത്താവുന്നതാണ്.

സ്വയപരിശോധനയ്ക്കുള്ള വേറൊരുക്രമം.

"ദൈവമെ നീ എന്നെ കാണുന്നതുപോലെ ഞാൻ എന്നെത്തന്നെ കാണുവാൻ നീ എനിക്കു സഹായിക്കണമെ"

ഫ. ദൈവത്തിനു നിന്നോടുള്ള സ്നേഹത്തെപ്പററി ആലോചിക്കുക. അതിനായി നീ ദൈവത്തിന് എന്തു പ്രത്യുപകാരം ചെയ്തു? നീ ഭക്തിയോടും ശ്രദ്ധയോടുംകൂടെ പ്രാൎത്ഥിച്ചുവോ? നിൻെറപണത്തിൽനിന്ന് നീ ധാരാളമായി ദൈവത്തിനുകൊടുത്തുവോ? പ്രാൎത്ഥനയോടുകൂടെ ദിവസേന നീ വേദപുസ്തകം വായിച്ചുവോ? കഴിഞ്ഞകുമ്പസാരത്തിൽവച്ചു ചെയ്ത തീരുമാനം പാലിച്ചുവോ? നിൻെറ കഴിഞ്ഞകുമ്പസാരം സത്യമായ ഒന്നായിരുന്നുവോ? അതോ നീ എന്തെങ്കിലും മറച്ചുവെച്ചുവോ? കുൎബ്ബാനക്കായി നീ ഞായറാഴ്ചതോറും പള്ളിയിൽപോയോ? സണ്ടേസ്കൂളിലും നിൻെറ ഉപയോഗത്തിനായിട്ടുള്ള മററുയോഗങ്ങളിലും സംബന്ധിച്ചുവോ? വി: കുൎബ്ബാനയിൽ സംബന്ധിക്കുന്നതിനു

യിൽ വരുമ്പോൾ കുമ്പസാരത്തിനായിട്ട് താമസം ഉണ്ടെങ്കിൽ താഴെകാണുന്ന ഏതെങ്കിലും സങ്കീർത്തനം വായിക്കണം. ഫമ്പ. ൨൫. ഫമ്പ. ഫമ്പ.

## കുമ്പസാരസമയത്ത്

കുമ്പസാരത്തിനായിട്ട് നിന്റെ മുറവരുമ്പോൾ പട്ടക്കാരന്റെ മുമ്പാകെ മുട്ടുകുത്തി ഇപ്രകാരം പറയുക:—

"പിതാവുംപുത്രനും പരിശുദ്ധറൂഹായും ആയത്രിയേകദൈവത്തിന്റെ തിരുമുമ്പാകെ ഞാൻ എന്റെ പാപങ്ങളെ ഏററുപറയുന്നു. കന്യകമറിയം ആദിയിൽ സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള സകലരുടെ മുമ്പിലും ദൈവത്തിന്റെ പട്ടക്കാരാ! അവിടുത്തെ അടുക്കലും ഞാൻ എന്റെ പാപങ്ങളെ ഏററുപറയുന്നു. ഞാൻ പാപിയാകുന്നു. പിതാവെ! ക്ഷമിച്ചു എന്നെവാഴ്ത്തണമെ!,

ഇതുനിന്റെ ആദ്യത്തെ കുമ്പസാരം അല്ലെങ്കിൽ മുമ്പ് നീ എപ്പോൾ കുമ്പസാരിച്ചു എന്നും അപ്പോൾ ചെയ്ത തീരുമാനങ്ങൾ അതുപോലെ നിറവേററിയോഎന്നും പട്ടക്കാരൻ കല്പിച്ച ആത്മദണ്ഡനം അനുസരിച്ചോ എന്നും ഏററുപറയുക. പിന്നീടു നിന്റെ സകലപാപങ്ങളും തുറന്നു ഏററുപറയുക. എല്ലാം കുമ്പസാരിച്ചതിന്റെശേഷം ഏതു പ്രത്യേകപാപം ആണ് ദൈവസഹായത്താൽ ജയിപ്പാൻ തീരുമാനിച്ചിരിക്കുന്നതെന്ന് പട്ടക്കാരനോട്ട് പറയുക. വിനയത്തോടുകൂടെ പട്ടക്കാരന്റെ ഉപദേശത്തെ കേൾക്കുക. അദ്ദേഹം നിന്റെനെററിക്കു കുരിശുവരച്ചുകൊണ്ടു വിശുദ്ധ ത്രിത്വത്തിന്റെ നാമത്തിൽ നിനക്കുപാപമോചനം തരുമ്പോൾ നമ്മുടെകർത്താവ് തന്റെ ശുശ്രൂഷകനിൽകൂടെ സംസാരിക്കുകയാണ് എന്ന് ഓർക്കുക. പാപമോചനം കിട്ടിയതിന്റെശേഷം അതിനുവേണ്ടി ദൈവത്തിന് നന്ദിപറയാതെ പള്ളിയിൽ നിന്നും പോകരുത്. താഴെകാണുന്ന പ്രാർത്ഥനകളെ ഉപയോഗിക്കാം.

## കുമ്പസാരത്തിനുശേഷം

പ്രിയപ്പെട്ട കർത്താവെ! എന്റെ സകലപാപങ്ങളും മോചിച്ചതിനായി ഞാൻ എന്റെ പൂർണ്ണഹൃദയത്തോടുകൂടി നിനക്കു നന്ദിപറയുന്നു. എന്നെ സ്നേഹിക്കുന്നവനായ പിതാവെ! നിനക്കു സ്തോത്രം. എനിക്കുവേണ്ടി മരിച്ചവനായ കർത്താവെ! നിനക്കുസ്തോത്രം. എന്നെ ശുദ്ധീകരിക്കുന്നവനായ പരിശുദ്ധാത്മാവെ! നിനക്കു സ്തോത്രം. കർത്താവെ! യേശുമിശിഹാ:— നിന്നെ ക്രൂശിച്ചതായ പാപങ്ങളെ ഞാൻ വെറുക്കുന്നു. ഇന്നും എന്നും എന്നെ സകലപാ